സുറിയാനി

# സഭാമാസിക

ശ്രേഷ്ഠാനുമതിയോടു കൂടി

മലങ്കര സണ്ടേസ്കൂൾ അസോസ്യേഷ്യന്റെയും മാർ ഗ്രീഗോറിയോസ് സിറിയൻ വിദ്യാർത്ഥിസംഘത്തിന്റെയും വകയായി പ്രസിദ്ധപ്പെടുത്തുന്നതു.

| പുസ്തകം 6. | 1932 ഹസീറാൻ.<br>1107 മിഥുനം. | ലക്കം ൬. |
|---|---|---|


## വിഷയവിവരം




വരി ആണ്ടിൽ ഒരു രൂപ മാത്രം

# മാർ അന്തോനീയോസിന്റെ ചരിത്രം

—:*:—

മരുവാസികളുടെ തലവനും വനവാസിയുമായ ഈ പരിശുദ്ധ പിതാവിന്റെ ജീവചരിത്രം അലെക്സന്ത്ര്യായിലെ മഹാനായ മാർ അത്താനാസ്യോസ് എഴുതിയതാണ്. ദിവ്യശ്രീ എം. കുര്യനച്ചൻ അവർകൾ മലയാളത്തിലേക്കു തർജ്ജമചെയ്തു ഇതാ അച്ചടിച്ചു തയ്യാറാക്കിയിരിക്കുന്നു. വില 3 ണ മാത്രം. ഒററ പ്രതി ആവശ്യപ്പെടുന്നവർ അഞ്ചൽക്കൂലിയുടക്കം 4 ണയുടെ സ്റ്റാമ്പു അയക്കുക.

## രണ്ടു ലഘുലേഖകൾ

1. അതിരില്ലാത്ത അഹങ്കാരം ആൎക്കു?

മനോരമയിൽ മിസ്റ്റർ കെ. സി. മാമ്മൻ മാപ്പിള പ്രസിദ്ധപ്പെടുത്തിയ ലേഖനത്തിന്നു മറുവടി. വില ചക്രം 2

2. കാതോലിക്കായും മൂറോൻ കൂദാശയും

വില ചക്രം 1

## പാമ്പാക്കുട നമസ്കാരം

രണ്ടാംപതിപ്പു: വിശേഷമായി ബൈണ്ടുചെയ്തതു.

വില ഒരു രൂപ മാത്രം.

(മെനീക്കടലാസിൽ അടിച്ചുതീൎന്നിരിക്കുന്നു)

## വിശുദ്ധ സംഗീതമാല

## സൌജന്യം

ഈ ഡിപ്പോ വകയായി പ്രസിദ്ധപ്പെടുത്തീട്ടുള്ള ശിശുസ്നാനം, മാർ ഇഗ്നാത്യോസു എന്നീ പുസ്തകങ്ങളുടെ ഒടുവിൽ ചേൎത്തിട്ടുള്ള പുസ്തകപ്രചരണടിക്കററുകളിൽ 6 എണ്ണം അയച്ചുതരുന്നവൎക്കു 250 പാട്ടുകൾ അടങ്ങിയ വിശുദ്ധ സംഗീതമാല എന്ന പുസ്തകം സൌജന്യമായി അയച്ചുതരുന്നതായിരിക്കും.

(ടിക്കററിൽ പറയുന്ന സംഖ്യ അയക്കേണ്ട ആവശ്യമില്ല)

—:*:—

സുറിയാനി
# സഭാമാസിക

| പുസ്തകം 6. | 1932 ഹ്സീറോൻ.<br>1107 മിഥുനം. | ലക്കം 6. |
| --- | --- | --- |


## സന്ധ്യാവന്ദന.

—:*:—

('ഞങ്ങൾക്കുള്ള കത്താവെ' എന്ന രീതി.)

1. ഉന്നതനാം തിരു നായകനെ,
മന്നിൽ വന്നൊരു കത്താവെ,
ഇന്നിപ്പോൾമുതൽ സന്നിധിയിൽ
വന്നിടുമെന്നെക്കാക്കണമെ.

2. നിന്നുടെ മുന്നിൽ വരുന്നതിനായ്
ഒന്നുംനന്മകളില്ലിവനിൽ;
നന്ദിതനരകുലനേതൃപരൻ!
എന്നും നിൻകൃപ ശരണംമെ.

3. പെററൊരുനാൾമുതലിന്നുവരെ
പോററി വളത്തിയ രക്ഷകനെ,
ഊററമിയന്നു നടന്നിടുമെൻ
തെററുപൊറുത്തരുളീടണമെ.

4. പാപികൾ തന്നുടെ രക്ഷകനെ!
പാപാവലിയിൽപെട്ടമിവനെ,

താപവിനാശന! കറചൂഴം
പാപം കഴകിക്കളയണമെ.

5. ആത്മപരായണ ദൈവതമെ!
ആത്തിയോടിന്നിത തിരുമുന്നിൽ;
കത്താവെ തവ ചരണയുഗം
പേത്തുവണങ്ങവനലിയണമെ.

6. ഈദിനമഖിലവുമീശ്വരനെ,
ഖേദമകററിക്കാത്തവനെ;
അതിയായ് നിൻകൃപ ചൊരിയണമെ
അദൃശ്യനീശൊ രാവിലുമെ.

7. ഭീതിയെഴാതെയുറങ്ങിടുവാൻ,
ആദിയുമന്തവുമററവനെ!
അതുലദ്യുതിതവയൊഴുകണമെ,
അതിരായ് ചുററും മിന്നണമെ.

8. ദിഷ്ടവിനാശാലെത്തുന്ന,
കഷ്ടതപേറും സ്വപ്നങ്ങൾ,
തട്ടിയുണത്തിയ്ക്കാനിവനിൽ
ഒട്ടുംസമ്മതമരുളരുതെ.

9. ഇരുളിലലഞ്ഞു നടക്കമൊരാ
ഘോരികളുടെ യിരുളുകളിൽ,
മരണത്തിന്നുടെ വേലകളിൽ, നി-
ന്നരുമയൊടെന്നെക്കാക്കണമെ.

10. ഈനിശ നിദ്രയിലാമിവനെ
ഈശൊ കാക്കക നിൻസ്ലീബാ!
ആത്മാവിന്നെഴമാത്മാവെ!
ആത്മാന്ധത നീ നീക്കണമെ.

ജെ. പി. തരിയത്

# പെട്ടകവും ക്രിസ്തുവും.

—:*:—

(വി. വി. വക്കി. പറവൂർ)

നീതിമാനായ നോഹയുടെ കാലത്തുണ്ടായ ജലപ്രളയത്തിന്റേയും, പെട്ടകത്തിന്റേയും കഥ ക്രിസ്ത്യാനികളായ ഏവരും അറിഞ്ഞിരിക്കുമല്ലോ. മനുഷ്യന്റെ വഷളത്വവും, ദുഷ്ടതയും ലോകത്തിൽ സീമാതീതമായി വദ്ധിച്ചപ്പോൾ യഹോവായായ ദൈവം അവരെ നശിപ്പിക്കുന്നതിനു ജലപ്രളയം വരുത്തണമെന്നു നിശ്ചയിച്ചതും, നോഹയും അവന്റെ കുടുംബവും രക്ഷപെടേണ്ടതിനു 'ഗോഫർ' മരംകൊണ്ടു ഒരു പെട്ടകമുണ്ടാക്കണമെന്നു നോഹയോടു ആജ്ഞാപിച്ചതും, ജലപ്രളയത്താൽ ലോകം മൂടിയപ്പോൾ നോഹയും തനിക്കുള്ളവരും പെട്ടകത്തിൽ സുഖമായി കാലയാപനം ചെയ്തിരുന്നുവെന്നുള്ളതും ഉല്പത്തി പുസ്തകം വായിച്ചിട്ടുള്ളവരോടു വിശേഷിച്ചു പറയേണ്ട ആവശ്യമില്ലെന്നു തോന്നുന്നു. എന്നാൽ അനേകായിരം വഷങ്ങൾക്കു മുമ്പു നടന്ന ഈ പഴയ കഥ നാം ഇപ്പോൾ വായിക്കുന്നതെന്തിനെന്നു ആരെങ്കിലും ചോദിക്കുന്ന പക്ഷം; വിശുദ്ധ വേദം ദൈവാത്മാവിന്റെ അരുളപ്പാടിനാൽ എഴുതപ്പെട്ടിരിക്കുന്നതാകകൊണ്ടു അതിലുള്ള സംഭവങ്ങളിലും കഥകളിലും നമ്മെ ആത്മീകമായി ശക്തിപ്പെടുത്തുന്നതിനു ഉതകുന്ന പാഠങ്ങൾ അടങ്ങിയിരിപ്പുണ്ടെന്നതു തന്നേ അതിനുത്തരം പറയേണ്ടിയിരിക്കുന്നു. അതിനാൽ പെട്ടകത്തിന്റെ കഥയിൽനിന്നും ചിലതെല്ലാം നമുക്കു ചിന്തിക്കാം.

ഒന്നാമതു, പെട്ടകം ഒരു സങ്കേതമായിരുന്നു. അതിന്റെ യാതൊരു വശത്തും വെള്ളം അശേഷം കയറാതെവണ്ണം പെട്ടകത്തിന്റെ അകത്തും, പുറത്തും "കീൽ" എന്നൊരുതരം ഉറപ്പുള്ള പശ തേക്കപ്പെട്ടിരുന്നു. മഴ എത്രതന്നേ പെയ്താലും, ജലം വളരെ പൊങ്ങിയാലും അകത്തുള്ളവക്കു യാതൊരു അപകടവും വരാനില്ലായിരുന്നു. ഇവിടെ പെട്ടകം ക്രിസ്തുമൂലമുള്ള രക്ഷയെ മുൻകൂട്ടിക്കാണിച്ചിരിക്കയാണു. "നിങ്ങളുടെ ജീവൻ ക്രി

സ്തുവിനോടുകൂടെ ദൈവത്തിൽ മറഞ്ഞിരിക്കുന്നു”യെന്നു അപ്പോസ്തലൻ പറഞ്ഞിരിക്കുന്നതു എത്രയോ വാസ്തവമാകുന്നു. ദൈവത്തിന്റെ കല്പന അനുസരിച്ചു നോഹയും, കുടുംബവും പെട്ടകത്തിൽ കയറിയ ശേഷം യഹോവ പെട്ടകത്തിന്റെ വാതിൽ അടച്ചു. ദൈവത്തിൽ അഭയം പ്രാപിച്ചിരിക്കുന്ന നോഹക്കു ജലപ്രളയത്താലും മററും ഉണ്ടാകാവുന്ന, നാശത്തെ സംബന്ധിച്ചു ലവലേശം ഭയപ്പെടുന്നതിനോ, ശങ്കിക്കുന്നതിനോ ആവശ്യമില്ലല്ലോ. അവൻ ഭയപ്പെടുകയോ, ശങ്കിക്കുകയോ ചെയ്തുമില്ലാ. നോഹയെ രക്ഷിക്കേണ്ട ചുമതല സർവ്വശക്തനായ യഹോവായ്ക്കാണെന്നു അവൻ നല്ലവണ്ണം അറിഞ്ഞിരുന്നു. പെട്ടകത്തിൽ കയറുക എന്ന ചുമതല മാത്രമേ അവനുണ്ടായിരുന്നുള്ളു. അപ്രകാരം അവൻ ചെയ്തുയും ചെയ്തു. പെട്ടകം എത്ര നല്ല ഒരു സങ്കേതമായിരുന്നുവെന്നു ഉല്പത്തി 8-ാം അദ്ധ്യായം 18—ം 19—ം വാക്യങ്ങൾ വായിക്കുമ്പോൾ നമുക്കു മനസ്സിലാകും. അകത്തുണ്ടായിരുന്ന മൃഗങ്ങൾക്കാകട്ടെ, പക്ഷികൾക്കാകട്ടെ, മനുഷ്യർക്കാകട്ടെ യാതൊരു ഹാനിയും സംഭവിച്ചിട്ടില്ലാ. ഇപ്രകാരം നമ്മുടെ കർത്താവായ യേശുവിൽ അഭയം പ്രാപിക്കുന്നവർക്കു താൻ എത്ര ഉറപ്പുള്ള കോട്ടയാകുന്നു. പാപി ചെയ്യേണ്ടതു ക്രിസ്തുവിലേക്കു വരിക എന്നുള്ളതു മാത്രമാകുന്നു. രക്ഷിക്കയും, വീട്ടുവിക്കയും താൻ ചെയ്തുകൊള്ളും. അവനിൽ വസിക്കുന്നവർക്കു യാതൊരാപത്തും വരുന്നതല്ലാ. “നീ എനിക്കു തന്നിട്ടുള്ളവയിൽ ഒന്നിനേയും ഞാൻ നഷ്ടപ്പെടുത്തീട്ടില്ലാ” എന്നു തന്റെ പരസ്യശുശ്രൂഷയുടെ അവസാനത്തിൽ താൻ ധൈര്യമായി പറയുന്നു. എന്നാൽ ഈ അഭയസ്ഥാനം (പെട്ടകം) ദൈവത്താൽ നിശ്ചയിക്കപ്പെട്ട ഒന്നായിരുന്നു. മനുഷ്യബുദ്ധിയിൽനിന്നും ഉത്ഭവിച്ചതായിരുന്നെങ്കിൽ പെട്ടകത്തിനു അബദ്ധം വരുമായിരുന്നു. ദൈവത്താൽ നിശ്ചയിക്കപ്പെട്ടതെന്നു മാത്രമല്ലാ ദൈവത്താൽ മുൻനിശ്ചയിക്കപ്പെട്ടതുംകൂടി ആയിരുന്നു. അതും ജലപ്രളയം ഉണ്ടായപ്പോൾ പെട്ടെന്നങ്ങു ഉണ്ടാക്കപ്പെട്ട ഒന്നല്ലായിരുന്നു. ജലപ്രളയം വരുമെന്നും, തന്റെ ദാസനായ നോഹയെയും കുടുംബക്കാരെയും രക്ഷിപ്പാൻ ഒരു പെട്ടകത്തിന്റെ ആവ

ശ്യം ഉണ്ടാകുമെന്നും ദൈവം മുൻകൂട്ടി അറിഞ്ഞിരുന്നു. മുൻകൂട്ടിതന്നെ താൻ നോഹയേ അറിയിക്കയും ചെയ്തു. മിശിഹായെ പാപികളുടെ രക്ഷിതാവായി അഭിഷേകം ചെയ്തതും പാപം ലോകത്തിൽ കയറുന്നതിനു മുമ്പായിരുന്നു. തനിക്കായി ഒരു ജനത്തെ വീണ്ടെടുക്കണമെന്നു ദൈവം മുൻകൂട്ടി നിശ്ചയിച്ചിരുന്നതിനാൽ മിശിഹാതമ്പുരാൻ ലോകസ്ഥാപനത്തിനു മുൻപുതന്നേ അറുക്കപ്പെട്ടിരുന്ന കുഞ്ഞാടായിരുന്നു.

രണ്ടാമതായി പെട്ടകം ദൈവകോപത്തിൽനിന്നും തന്റെ ന്യായവിധിയിൽ നിന്നും ഒരു സങ്കേതമായിരുന്നു. യഹോവായുടെ ഉഗ്രകോപം സമുദ്രംപോലെ ഭൂതലത്തെ മൂടുകയും, അതിന്റെ ശക്തിയാൽ എല്ലാ ജീവജാലങ്ങളും നശിക്കയും ചെയ്തപ്പോൾ പെട്ടകം, അതിന്റെ ഉള്ളിലുള്ളവൎക്കു പൂൎണ്ണക്ഷേമം നല്കിയിരുന്നു. ഇവിടെയും പെട്ടകം ക്രിസ്തുവിനെ ചൂണ്ടിക്കാണിച്ചിരിക്കയാണ്. ഒരു വിശ്വാസിയെ ദൈവത്തിന്റെ കോപത്തിൽനിന്നും, പിശാചിന്റെ ഉപദ്രവത്തിൽനിന്നും, ന്യായപ്രമാണത്തിന്റെ ശിക്ഷാവിധിയിൽ നിന്നും വിടുവിക്കുന്നതു അറുക്കപ്പെട്ട കുഞ്ഞാടാകുന്ന ക്രിസ്തുവാകുന്നു. എല്ലാവരും മരണത്തിനു വിധിക്കപ്പെട്ടിരുന്നപ്പോൾ ദൈവം നിശ്ചയിച്ച ഏക രക്ഷാമാൎഗ്ഗം ക്രിസ്തുവാകുന്നു. "മറെറാരുത്തനിലും രക്ഷ ഇല്ല. നാം രക്ഷിക്കപ്പെടുവാൻ ആകാശത്തിൻ കീഴിൽ മനുഷ്യരുടെ ഇടയിൽ നല്കപ്പെട്ട വേറൊരു നാമവുമില്ലാ. അപ്പോ: 4—12. എന്നാൽ ക്രിസ്തു രക്ഷിച്ചതെങ്ങിനെ? മനുഷ്യനെ പാപത്തിൽനിന്നും വീണ്ടെടുത്തതെങ്ങിനെ? ഈ പ്രശ്നങ്ങൾക്കു യെശ: 53—5—ം 6—ം വാക്യങ്ങൾ സശ്രദ്ധം വായിച്ചു നോക്കേണ്ടിയിരിക്കുന്നു. തന്റെ മുറിവുകളാലും, കഷ്ടപ്പാടുകളാലും, ക്രൂശിന്മേലുള്ള തന്റെ മരണത്താലും അത്രേ താൻ നമ്മെ വിടുവിച്ചതു. "അവന്റെ അടികളാൽ നാം സൗഖ്യമാക്കപ്പെട്ടുമിരിക്കുന്നു."

പാപപരിഹാരത്തിനായി ക്രിസ്തു ചെയ്ത ബലിയെക്കുറിച്ചു അവധാനപൂൎവ്വം ചിന്തിക്കുമ്പോൾ പെട്ടകത്തെക്കുറിച്ചു മൂന്നാമതൊരു സംഗതി നമ്മുടെ സ്മൃതിപഥത്തിൽ എത്തുന്നു. ഒ താഴ്ത്ത നോഹയേയും കുടുംബത്തേയും രക്ഷിക്കുന്നതിനു വല്ലതെ

ചൊട്ടുകൾ സഹിച്ചുവെന്നുള്ളതാണു. ആകാശത്തിന്റെ കിളിവാതിലുകൾ തുറന്നു. നാല്പതു പകലും, നാല്പതു രാവും ലോകാരംഭം മുതൽ ഉണ്ടായിട്ടില്ലാത്ത വന്മാരി ചൊരിഞ്ഞുകൊണ്ടിരുന്നു. ഉല്പത്തി 7: 11, 12. ഇതിന്റെ എല്ലാം ഭേദം പെട്ടകത്തിന്നായിരുന്നു. കാററും കോളും അതിനെ അടിച്ചു വലച്ചുകൊണ്ടിരുന്നു: പലപ്പോഴും അതു പാറമേൽ തട്ടുകയും, വൃക്ഷങ്ങളിന്മേൽ അടിക്കയും ചെയ്തിരിക്കാം. ശക്തിയേറിയ പ്രവാഹത്തിൽ അതു പലപ്പോഴും അകപ്പെട്ടിരിക്കാം. അതിന്നു ഒരു നാവുണ്ടായിരുന്നെങ്കിൽ "പിതാവേ കഴിയുമെങ്കിൽ ഈ പാനപാത്രം എങ്കൽനിന്നു നീങ്ങിപ്പോകേണമേ" എന്നു അതും യാചിക്കുമായിരുന്നു. എങ്കിലും സഹ്യമല്ലാത്ത ഭേദം അതു അനുഭവിച്ചതു നിമിത്തം നോഹയും കുടുംബവും രക്ഷപെട്ടു. "അവന്റെ അടികളാൽ നാം സൗഖ്യമാക്കപ്പെട്ടുമിരിക്കുന്നു." ദൈവകോപത്തിന്റെ പാനപാത്രം രക്ഷകൻ കുടിച്ചു വററിച്ചതുകൊണ്ടും, മനുഷ്യപാപത്തിന്റെ ഭാരം യേശു ചുമന്നൊഴിച്ചതുകൊണ്ടും നാം ഇതാ ക്ഷേമമായിരിക്കുന്നു. മഴ ഏല്പാൻ ഒരു പെട്ടകം ഇല്ലായിരുന്നെങ്കിൽ നീതിമാനായ നോഹയും കുടുംബവും ജലപ്രളയത്തിൽ നശിക്കുമായിരുന്നു. അപ്രകാരം ക്രൂശിലെ ബലി ഇല്ലായിരുന്നെങ്കിൽ പാപി കോപാഗ്നിയിൽ പെട്ടു നശിച്ചുപോകുമായിരുന്നു. കാൽവറിയിലെ പരിഹാരബലി നമ്മെ ജീവിപ്പിക്കയും, നമ്മെ ക്രിസ്തുവിന്റെ കൂട്ടാവകാശികളും ദൈവത്തിന്റെ പുത്രന്മാരും ആക്കിതീൎക്കയും ചെയ്തിരിക്കുന്നു.

പ്രിയരേ, നമ്മുടെ കൎത്താവിന്റെ കഷ്ടാനുഭവത്തേയും, ക്രൂശാരോഹണത്തേയും ഓൎക്കുമ്പോൾ ഈ പെട്ടകത്തേയും നമ്മുടെ ഓൎമ്മയിൽ വരുത്തേണ്ടതാണു. എന്തെന്നാൽ പെട്ടകം ക്രിസ്തുവാകുന്നു. ജലത്തിൽനിന്നും പെട്ടകം ഒരു സങ്കേതമായിരുന്നതുപോലെ ക്രിസ്തു ദൈവകോപത്തിൽനിന്നും, ദൈവീക ശാപത്തിൽനിന്നും ഒരു സങ്കേതമാകുന്നു. നാശത്തിൽനിന്നും പെട്ടകം നോഹയെ രക്ഷിച്ചതുപോലെ ക്രിസ്തുവും നമ്മെ നരകത്തിൽനിന്നും രക്ഷിക്കുന്നു. നോഹയെ രക്ഷിപ്പാൻ പെട്ടകം വളരെ ചൊട്ടുകൾ സഹിച്ചതുപോലെ ക്രിസ്തുവും മനുഷ്യനെ വീ

ണ്ടെടുപ്പാൻ വളരെ കഷ്ടതകൾ സഹിച്ചു. ഗത്സ്ശമനായിലും, കാൽവറിയിലും താൻ പാപികൾക്കുവേണ്ടി സഹിച്ചതുപോലെയുള്ള കഷ്ടപ്പാടു യാതൊരു നീതിമാനാകട്ടേ, യാതൊരു ദുഷ്ടനാകട്ടേ ഒരു കാലത്തും അനുഭവിച്ചിട്ടില്ല. കൂടാതെ പെട്ടകത്തിലേക്കു നോഹയെ ദൈവം ക്ഷണിച്ചതുപോലെ പാപി ക്രിസ്തുവിലേക്കു ക്ഷണിക്കപ്പെടുന്നു. അദ്ധ്വാനിക്കുന്നവരും, ഭാരം ചുമക്കുന്നവരുമായ ഏവരുമേ എന്റെ അടുക്കൽ വരുവീൻ. ഞാൻ നിങ്ങളെ ആശ്വസിപ്പിക്കും. മത്താ: 11—28. ഈ ഇമ്പമേറിയ വചനങ്ങൾക്കായി നാം നമ്മുടെ ചെവിയെ ചായിച്ചുകൊടുക്കുക.

## ആലുവായിലെ സുറിയാനി പഠിത്തം

(ഏ. വി. മാത്യു, വക്കീൽ, പറവൂർ)

ആലുവാ തൃക്കുന്നത്തു സിമ്മനാരിയിൽ സുറിയാനി പഠിത്തം നടത്തുന്നതിനു വേണ്ട ഏപ്പാടുകൾ ചെയ്യാൻ ഉദ്ദേശിച്ചു അങ്കമാലി, കൊച്ചി ഭദ്രാസനയിടവകകളുടെ നി. വ. ദി. ശ്രീ. പൌലൂസ് മാർ അത്താനാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ കല്പനപ്രകാരവും അവിടുത്തെ അദ്ധ്യക്ഷതയിലും ഇയ്യിടെ ഒരു യോഗം കൂടുകയും, ഉദ്ദേശത്തിനു അനുകൂലമായ വിധത്തിൽ നിശ്ചയം പാസ്സാക്കുകയും ചെയ്തതായി അറിയുന്നുണ്ടു. ഈ സംഗതി മലങ്കര സുറിയാനിസമുദായത്തിന്നൊട്ടുക്കു—വിശിഷ്യാ, വടക്കക്കു—അകൈതവമായ സന്തോഷത്തെ പ്രദാനം ചെയ്യുമെന്നുള്ളതു നിസ്തക്കമാണ്. സുറിയാനി ഭാഷയിൽ അദ്ധ്യാപനം നടത്തുന്നതിനു വേണ്ട ജ്ഞാനവും നിപുണതയും ഉണ്ടെന്നു പൊതുസമ്മതി പ്രാപിച്ചിട്ടുള്ള മാന്യ വൈദികരായ ബ: എം. ററി. ഇട്ടീരാ അച്ചൻ അവർകളും, ബ: കരിശ്ശുങ്കൽ മാണി അച്ചൻ അവർകളും ഉദ്ദേശിക്കപ്പെട്ടിരിക്കുന്ന വൈദിക പാഠശാലയിൽ അദ്ധ്യാപകവൃത്തി അവലംബിച്ചുകൊ

ള്ളാമെന്നു സദയം സമ്മതിച്ചിരിക്കുന്ന സംഗതിയും പ്രസ്തുത സ്ഥാപനത്തിന്റെ "ഭാവിശ്രേയഃപിശുനശകുനന"മാണെന്നു പറയുന്നതിൽ അതിശയോക്തിയില്ലതന്നെ.

"ആരംഭശൂരാ ഖലു കേരളീയാ" എന്നു പറഞ്ഞ മഹാൻ കേരളത്തിലെ ക്രിസ്ത്യാനികളുടെ സ്ഥിതിഗതികൾ നന്നായി അറിഞ്ഞിരുന്നുവെങ്കിൽ, ആ പദ്യശകലത്തിന്റെ കൂടെ "വിശിഷ്യ ശൂരാഖലു ക്രിസ്ത്യനാമാ" (കവിത അത്രയ്ക്കു പററിയെന്നു തോന്നുന്നില്ല) എന്നോ മററോ ചേർത്തു പ്രയോഗിക്കുമായിരുന്നുവെന്നു വിചാരിക്കുന്നതിൽ ആബദ്ധ്യമില്ല. ആരംഭശൂരത്വം കേരളീയരുടെ തറവാട്ടുസ്വത്തുതന്നെ. ഈ സ്വത്തിൽ ഭീമമായ ഒരു പങ്ക് ഭാഗിച്ചെടുത്തിരിക്കുന്നതു ക്രിസ്ത്യാനികളാണു. ഈ പങ്കിന്റെ സിംഹഭാഗവും അപഹരിച്ചിരിക്കുന്നതു സുറിയാനിക്കാരായ നാമല്ലാതെ മററാരാണ്?

ആലുവായിൽ യാക്കോബായ സുറിയാനിക്കാരുടെ വകയായി ഒരു ഇംഗ്ലീഷ് ഹൈസ്ക്കൂളും, ഒരു സുറിയാനി വിദ്യാലയവും സ്ഥാപിക്കുന്നതിനുള്ള ശ്രമങ്ങൾ ആദ്യമായി തുടങ്ങിയതു ഏതാണ്ടു മൂന്നു വ്യാഴവട്ടക്കാലത്തിനു മുമ്പാണെന്നു മദ്ധ്യവയസ്കനായ ഈ എഴുത്തുകാരനറിയാം. വിദ്യാതല്പരനായ നി. വ. ദി. ശ്രീ മാർ അത്താനാസ്യോസുമെത്രാപ്പോലീത്താ തിരുമേനി, റമ്പാനായിരുന്ന കാലം മുതൽക്കുതന്നെ, ഈ കാര്യങ്ങൾ സാധിക്കുന്നതിനായി തീവ്രയത്നം ചെയ്തിട്ടുണ്ടെന്നുള്ള വസ്തുത വിസ്മരിക്കത്തക്കതല്ല. യഥാർത്ഥ സമുദായാഭിമാനം, വിശാലമാനസത്വം, പൊതുക്കാര്യപ്രസക്തി, തികഞ്ഞ ഉല്പതിഷ്ണുത്വം ആദിയായ ഗുണശ്രേണികളുടെ വിളനിലമായിരുന്ന പരേതനായ കെ. പി. മാത്യു ബി. ഏ; ബി. എൽ. അവർകൾ "ആലുവായിൽ ഒരു ഇംഗ്ലീഷ് സ്ക്കൂൾ (നമ്മുടെ സമുദായം വകയായി) ഉണ്ടായികണ്ടിട്ടു മരിച്ചെങ്കിൽ നന്നായിരുന്നു" എന്നു സന്ദർഭവശാൽ പ്രസ്താവിച്ചിട്ടുണ്ടു. ഹതവിധി! ആ മഹാത്മാവു അങ്ങനെയൊരു സ്ഥാപനത്തിന്റെ അസ്ഥിവാരംപോലും കാണാനിടവരാതെ കാലയവനികയ്ക്കുള്ളിൽ മറഞ്ഞുപോയി!! അദ്ദേഹത്തിന്റെ അകാലചരമം മലങ്കര സുറിയാനിസമുദായത്തിനു

—പ്രത്യേകിച്ചു വടക്കക്ക്—അപരിഹാര്യമായ നഷ്ടമായിപ്പോയി എന്നു എത്ര പ്രാവശ്യം നിലവിളിച്ചു പറഞ്ഞാലും മതിയാവുന്നതല്ല. ഹൈസ്കൂളിനെപ്പററിയുള്ള ഗംഭീരമായ ആലോചന മഹായോഗം, പ്രസംഗം, പ്രമേയാവതരണം എന്നീ ഘട്ടങ്ങൾ തരണംചെയ്തതോടുകൂടെ അസ്തമിക്കുകതന്നെ ചെയ്തു. സുറിയാനി വിദ്യാലയം ഒന്നിലധികം പ്രാവശ്യം ആരംഭിച്ചുവെങ്കിലും, "തുടങ്ങൊലാ വല്ലതുമാവതോളം, തുടങ്ങിയാലായതു കൈവിടൊല്ല" എന്നുള്ള പ്രമാണത്തെ അതിലംഘിച്ചു ഏറെ താമസിയാതെ മുടങ്ങാനിടവന്നു.

ഇപ്പോഴത്തെ ശുഭാവസരവും മുമ്പിലത്തെപ്പോലെ നഷ്ടീഭവിക്കാതിരിക്കാൻ അങ്കമാലി, കൊച്ചി ഭദ്രാസന ഇടവകകളിൽ ഉൾപ്പെട്ട മാന്യ പള്ളിക്കാരും, മഹാജനങ്ങളും ഏക മനസ്സോടെ പരിശ്രമിക്കേണ്ടതു അത്യാവശ്യമാണു. വടക്കു സുപ്രസിദ്ധരായ വൈദിക മേലദ്ധ്യക്ഷന്മാർ ഉണ്ടായിട്ടുണ്ടെങ്കിലും അവരിൽ അധികംപേരും ആജീവനാന്തം പരിശ്രമിച്ചിട്ടുള്ളതു തെക്കരുടെ അഭ്യുന്നതിക്കുവേണ്ടിയാണെന്നുള്ള പാരമാർത്ഥ്യത്തിനു വടക്കു ജനിച്ചു വളന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലേയും, ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലേയും കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലേയും ജീവിത ചരിത്രങ്ങൾ പ്രത്യക്ഷലക്ഷ്യങ്ങൾ തന്നെയാണു. തിരുമേനികളുടെ ആശാസ്യമായ മനോവൃത്തിയെ പ്രശംസിക്കയല്ലാതെ ഇതിങ്കൽ ഞാൻ അശേഷവും അസൂയപ്പെടുന്നില്ല. പക്ഷേ വടക്കരായ നമ്മുടെ തിരുമേനിമാരുടെ സ്ഥൂലദൃഷ്ടിയെങ്കിലും വടക്കോട്ടേയ്ക്കും ഒന്നു പായിച്ചിരുന്നെങ്കിൽ കോട്ടയം സിമ്മനാരിയും, പരുമലസിമ്മനാരിയും പോലെയുള്ള പൊതു സ്ഥാപനങ്ങളും, "എം. ഡി" ഹൈസ്കൂളും, "എം. ജി. എം" ഹൈസ്കൂളും പോലെയുള്ള വിദ്യാലയങ്ങളും വടക്കൻ പ്രദേശങ്ങളിലും ഉണ്ടായേനെ എന്നു പറയാതിരിക്കാൻ നിവൃത്തിയില്ല. വന്ദ്യ തിരുമേനിമാരുടെ തിരുനാമധേയങ്ങളെ അനുസ്മരിപ്പിക്കുന്ന ടി സ്ഥാപനങ്ങൾ സർവ്വോൽക്കർഷേണ വർത്തിക്കട്ടെ! ത്യാഗബുദ്ധി

യോടെ വടക്കക്കായി പ്രവൎത്തിക്കാൻ സന്നദ്ധനായിരിക്കുന്ന ഒരു തിരുമേനിയുടെ സാന്നിദ്ധ്യമാണു നമുക്കിപ്പോൾ ഉള്ളതു. ഇതൊരു മഹനീയ കാൎയ്യംതന്നെയാണു. വടക്കരുടെ പ്രത്യേക ഗുണത്തെ ലാക്കാക്കി വൎത്തിക്കുന്നതിനുള്ള ആകാംക്ഷയാൽ ഭരിതനായ മാർ അത്താനാസ്യോസ്സ മെത്രാപ്പോലീത്താ തിരുമനസ്സിലെ ഈ വിഷയെകമായ മാൎഗ്ഗത്തെ അവിടത്തെ മേലദ്ധ്യക്ഷസ്ഥാനാരോഹണം കഴിഞ്ഞയുടനെ ആരംഭിച്ചതും, മലങ്കര സഭാമാതാവിൻെറ ദുർദ്ദശാപരിപാകത്താൽ ഇന്നും അവസാനിച്ചിട്ടില്ലാത്തതുമായ സമുദായ വിപ്ലവവും, വ്യവഹാരങ്ങളും കഠിനമായി പ്രതിബന്ധിച്ചിട്ടുണ്ടെന്നുള്ളതു പരസ്യമായ രഹസ്യമത്രെ. ശക്തിമത്തായ ഈ മാൎഗ്ഗതടസ്സത്തിനു ഹേതുഭൂതന്മാർ തെക്കരോ വടക്കരോ എന്നുള്ള ചൎച്ച—ഇക്കാലാവസ്ഥയ്ക്കു പ്രത്യേകിച്ചും—ആപൽക്കരമായിത്തീൎന്നേക്കാവുന്നതാകയാൽ കിഞ്ചിജ്ഞനായ ഞാൻ തദൎത്ഥം ഉദ്യമിക്കുന്നില്ല.

കഴിഞ്ഞു പോയിടത്തോളം കാൎയ്യങ്ങൾക്കു കൊച്ചുകുഞ്ഞുങ്ങളുടെ ഭാഷയിൽ നമുക്കും "സല്ല്" പറയാം. നാം ഇനിയെങ്കിലും ഒന്നുണൎന്നു പ്രവൎത്തിക്കുകതന്നെ. ആദ്ധ്യാത്മികമോ, മതപരമോ, സാമുദായികമോ, രാഷ്ട്രീയമോ മറേറാ ആയ നമ്മുടെ നില എത്രമാത്രം അധഃപതിച്ചു പോയിട്ടുണ്ടെന്നുള്ള വസ്തുത നാം—നമ്മുടെ സ്വതസ്സിദ്ധമായ മത്സരബുദ്ധിയുടേയും തീരാത്ത വാശിയുടേയും ഇടയ്ക്കു—കാൎയ്യമായി ചിന്തിക്കാറുണ്ടോ?

ഉത്തമ രീതിയിലുള്ള വൈദിക വിദ്യാഭ്യാസത്തിൻെറ അഭാവം, നമ്മുടെ അരുമരക്ഷകൻെറ അന്ത്യശാസനം അനുസരിച്ചു സുവിശേഷവേല ചെയ്യുന്നതിലുള്ള ദയനീയമായ മാന്ദ്യം, സൺഡേസ്ക്കൂളുകളുടേയും ധ്യാനയോഗങ്ങളുടേയും കുറവു, വേദശാസ്ത്രതത്വങ്ങൾ ഗ്രഹിക്കുന്നതിനു പൎയ്യാപ്തങ്ങളായ മഹൽഗ്രന്ഥങ്ങളുടെ അഭാവം എന്നിങ്ങനെ എണ്ണിയെണ്ണിപ്പറയാവുന്ന ഒട്ടനേകം സംഗതികൾ നമ്മുടെ പുരോഗതിയെ നശിപ്പിക്കുന്നുണ്ടെന്നു നാം ഓൎക്കേണ്ടതാണു. അതുകൊണ്ടു നമുക്കു കാൎയ്യമായി വല്ലതും ചെയ്യാൻ ശ്രമിക്കാം. ധനക്ലേശവും മററു പല അവശതകളും അനുഭവിച്ചു വരുന്ന നാം ഒത്തൊരുമിച്ചു പരിശ്രമി

ച്ചാൽ മാത്രമേ വല്ലതും നടക്കയുള്ളൂ. സുറിയാനി പഠിത്തം നടത്തുന്നതിനു ഇപ്പോൾ ലഭ്യമായിരിക്കുന്ന സുവർണ്ണാവസരത്തിനു നമുക്കു ഹൃദയംഗമമായ സ്വാഗതം പറയാം. വ്യവഹാരങ്ങളും മത്സരങ്ങളും നിലനിൎത്തുന്നതിനായി ദുർവിനിയോഗം ചെയ്ത പണമൊക്കെ പോകട്ടെ! സാധുക്കളായ വടക്കൻ പള്ളിയിടവകക്കാരുടെ കീറിപ്പറിഞ്ഞ മടിശ്ശീലകളിൽ ശേഷിച്ചിരിക്കാവുന്ന കാശിൽ നിന്നും—"വിധവയുടെ കാശി"നു തുല്യമായി—ഒരു പങ്ക് ഉദ്ദേശിക്കപ്പെട്ടിരിക്കുന്ന സുറിയാനി വിദ്യാലയത്തിനായി ചെലവഴിക്കുന്ന പക്ഷം ഈ പ്രസ്ഥാനത്തിന്റെ ഭാവി ശോഭനമായിത്തീരാതിരിക്കയില്ല. നമുക്കു സിദ്ധിച്ചിട്ടുള്ള താലന്തുകളെ കളയാതെ സൂക്ഷിക്കേണ്ടതു നമ്മുടെ ക്രിസ്തീയമായ ധൎമ്മമാകയാൽ "ചെയ്വാൻ കൈകൾ കണ്ടെത്തുന്നതെല്ലാം സന്തോഷത്തോടെ ചെയ്യുക."

# മലങ്കരസഭാ സംരക്ഷകന്മാരോടുള്ള സന്ദേശം

(എം. എം. മത്തായി, തൃപ്പൂണിത്തുറ)

പൂർവ്വീകവും അപ്പസ്തോലികവുമായ നമ്മുടെ മലങ്കര യാക്കോബായ സുറിയാനി സഭയുടെ നിലനിൽപ്പിന്നും, ഐശ്വൎയ്യത്തിന്നും, 1652-ാംമാണ്ടു കുംഭമാസം 3-ാംനു- വെള്ളിയാഴ്ച സുപ്രസിദ്ധമായ കൂനൻകുരിശിൽ പിടിച്ചു "ആചന്ദ്രതാരമെ സന്തതിപ്രവേശമേ"യെന്നു ധൈൎയ്യസമേതം സത്യംചെയ്തു പിരിഞ്ഞ നസ്രാണികളുടെ അനന്തിരവരായ വീരസന്താനങ്ങൾ വിശ്വാസവൈരാഗ്യമുള്ളവരായി വൎത്തിക്കുന്നതിന്നു പ്രധാനനിദാനഭൂതമായിരിക്കുന്നതു അതിലുള്ള മേലദ്ധ്യക്ഷന്മാരുടെ ക്രമാതീതമായ വിശ്വാസത്തിന്റെ കാതൽ ഒന്നുമാത്രമാണെന്നു ഏവരും സശ്ശിരകമ്പം സമ്മതിക്കുന്ന ഒരു കാൎയ്യമാണ്. ലോകരക്ഷിതാവായ മ്ശിഹായുടെ വിലയേറിയ രക്തത്താൽ വിലക്ക

കൊല്ലപ്പെട്ട അനേകം പരിശുദ്ധ പിതാക്കന്മാരുടെ രക്തച്ചൊരിച്ചിലിനാൽ സമ്പാദിക്കപ്പെട്ടതും, ഈ ഇരുപതാംനൂററാണ്ടുവരെ ഭംഗംകൂടാതെ സംരക്ഷിച്ചുപോന്നതും ആയ നമ്മുടെ മലങ്കരസഭയുടെ പൂർവ്വീകവും അപ്പസ്തോലികവും പരിപാവനവുമായ കാതോലിക്കാ വിശ്വാസത്തെ ഉന്മൂലനം ചെയ്വാൻ ചിലർ സഭയ്ക്കുള്ളിലും വെളിയിലും നിന്നുകൊണ്ടു ചെയ്തുവരുന്ന നിരന്തരങ്ങളായ തീവ്രപ്രയത്നങ്ങളാൽ വിശ്വാസികളായ സഭാമക്കളിൽ ഇളക്കവും വിശ്വാസത്യാഗവും ജനിക്കാവുന്നതാകയാൽ, ആത്മീക നൽവരത്തിൽ പ്രത്യാശയുള്ള സഭാംഗങ്ങളിൽ സത്യത്തെ നിലനിറുത്തുവാൻ പരിശ്രമിക്കേണ്ടതു നമ്മുടെ ഓരോരുത്തരുടേയും കത്തവ്യകമ്മമത്രേ. അനേകവഷക്കാലമായി റോമായുടെ നികൃഷ്ടമായ അടിമത്വത്തിൽനിന്നൽഭുതമായിക്കൊണ്ടിരുന്ന നാനാവിധങ്ങളായ കഠിന പീഡകളേയും വിശ്വാസവിപരീതങ്ങളേയും ജയിച്ചു സധൈര്യം പോരാടി വീണ്ടെടുത്ത സത്യവിശ്വാസത്തെ പ്രതിഷ്ഠിക്കുവാൻ തങ്ങളുടെ ജീവനെക്കൂടി തൃണസമാനമായി ബലികഴിച്ച പിതാക്കന്മാരുടെ പാഥയിൽനിന്നു വ്യതിചലിച്ചു ഈ മഹൽസ്ഥാപനത്തെ നാമാവിശേഷമാക്കുവാൻ ഉദ്യമിക്കുന്നതു മഹാ പാതകവും, ഭാവിതലമുറയിൽ ഇതിൻെറ 'പൂജാരികൾ' എന്നുള്ള അപരനാമധേയത്തിന്നു പാത്രിഭവിക്കുകയും കൂടി ചെയ്യുമെന്നുള്ളതിന്നു യാതൊരു സന്ദേഹവുമില്ല. വിശുദ്ധ സഭയുടെ പരമാദ്ധ്യക്ഷസ്ഥാനത്തോടു എതൃത്തുനിന്നു തങ്ങളുടെ അഭീഷ്ടസാദ്ധ്യാത്ഥം സ്ഥാനഭ്രംശനായ പാത്രിയക്കീസിൽ നിന്നു ഞെക്കി പുറത്തു ചാടിച്ച ഒരു വേഷമാണല്ലോ നവീന കാതോലിക്കാസ്ഥാപനം. കാനോനാവിരുദ്ധമായ പ്രസ്തുത സ്ഥാപനത്തെ കുറിച്ചു ലോകസമക്ഷം തങ്ങളുടെ നഗ്നത മറക്കുവാൻ വിവിധ വശങ്ങളിൽകൂടി വേണ്ടതായ പ്രചരണവേലകൾ ധൃതഗതിയിൽ നടത്തിവരുന്ന ഈ കാലഘട്ടത്തിൽ നമ്മുടെ പരിശുദ്ധ പിതാക്കന്മാർ നമ്മെ ഭരമേല്പിച്ചിരിക്കുന്ന വിശ്വാസസത്യത്തിന്നു അണുപോലും മാലിന്യം സംഭവിക്കാതെ സൂക്ഷിക്കുകയും ബുദ്ധിപൂവ്വം അതിനായി പ്രവൎത്തിക്കുകയും ചെയ്യേണ്ടതു സഭാമക്കളായ നമ്മുടെ ഓരോരു

ത്തരുടേയും പ്രധാന കടമയാണല്ലൊ. ആയതിൻെറ സ്ഥിരീകരണത്തിന്നായി പരിശുദ്ധ പിതാക്കന്മാരുടെ സുനഹദോസ്സുകളിലും മററും നിശ്ചയിച്ചുറപ്പിക്കപ്പെട്ടിരിക്കുന്ന വിശ്വാസസത്യങ്ങളെയാണു നമുക്കു യഥാൎത്ഥ പ്രമാണങ്ങളായി ഇതിലേക്കു സ്വീകരിക്കേണ്ടിയതു. ഏതാദൃശ്യങ്ങളായ പ്രമാണങ്ങൾക്കെതിരായി വ്യാജേന സ്ഥാനനാമം കരസ്ഥമാക്കിയിരിക്കുന്ന വേഷധാരികളുടെ സംഘത്താൽ ഭരിക്കപ്പെടുന്ന ഒരു സമുദായം എത്ര ഉന്നതമായിരുന്നാൽ തന്നേയും ആയതിന്നു ഭാവിയിൽ എത്രയോ പരിതാപകരവും അപകടകരവുമായ അവസ്ഥയെ പ്രാപിക്കുവാൻ ഇടവന്നുകൂടിയേക്കുമെന്നുള്ളതു നിൎവ്വിവാദമാണ്.

അനേക വൎഷക്കാലമായി മലങ്കരസഭയെ നാനാപ്രകാരേണയും അലങ്കോലപ്പെടുത്തിക്കൊണ്ടിരുന്നതും, ഇതരമതസ്ഥന്മാൎക്കുപോലും ലജ്ജാവഹമായിതോന്നുവാൻ ഇടവരുത്തിയതുമായ അന്തഃഛിദ്രത്തെ ഉന്മൂലനംചെയ്തു മലങ്കരസഭയെ സുസ്ഥിരമായ ഒരു സമാധാനപന്ഥാവിലേക്കു ആനയിപ്പിക്കേണ്ടതിലേക്കല്ലയോ സ്വജീവനെപോലും നിശ്ശേഷം ഗണ്യമാക്കാതെ കടലും കരയും തരണംചെയ്തു പരിശുദ്ധ പിതാവായ മോറാൻ മോർ ഏലിയാസ് പാത്രിയക്കീസുബാവാ തിരുമനസ്സുകൊണ്ടു മലയാളത്തേക്കെഴുന്നള്ളിയതു. മലങ്കര സഭയോടുള്ള പരേതൻെറ പുത്രനിൎവ്വിശേഷമായ വാത്സല്യാതിരേകത്താൽ തിരുമനസ്സുകൊണ്ടു സമാധാനത്തിൻെറ വാതിൽ യഥേഷ്ടം തുറക്കുകയും, അതിൽകൂടെ പ്രവേശിക്കാതെ പുരാതനമായ മലങ്കരസഭയുടെ "ഡൊമനിയൻ സ്വാതന്ത്ര്യത്തെ" മാത്രം ലക്ഷ്യമാക്കികൊണ്ടു അതിനായി ഭഗീരഥപ്രയത്നം ചെയ്തുകൊണ്ടിരിക്കുന്ന "സമുദായഗാന്ധി"കളേയും അവരുടെ ആത്മധ്വംസകരമായ ഉപദേശങ്ങളേയും വിട്ടകന്നു നില്ക്കേണ്ടുന്ന കാലം ഏററവും അതിക്രമിച്ചിരിക്കുന്നു. പരിശുദ്ധ പിതാവു സമാധാനപുനൎസ്ഥാപനാൎത്ഥം മലയാളത്തെത്തിയതിൻെറ ശേഷം ഡെപ്യൂട്ടേഷൻകാരാലും, പിതൃസ്ഥാനവ്യാമോഹിതരാലും മററും അപമാനവും ധിക്കാരവും തീക്ഷ്ണതയോടുകൂടി സഹിക്കുകയും അവസാനം മലങ്കര സ

ഭാമക്കൾക്കുവേണ്ടി തേജോമയമായ ദേഹത്തെ ഓമല്ലൂർ മാഞ്ഞിനിക്കര മാർ സ്തേഫാനോസ്സ് സഹദായുടെ ദേവാലയത്തിലും, ദേഹിയെ ഇടയന്മാരുടെ ഇടയനായ കർത്താവിൻെറ മൃദുപല്ലവങ്ങളിലും സമർപ്പിച്ചതും മററും ഓക്കുമ്പോൾ പരിശുദ്ധ പിതാവിൻെറ സ്മരണീയമായ പ്രസ്തുത ദേഹവിയോഗം സിംഹാസനത്തോടു നമുക്കുള്ള സീമാതീതമായ ഭയഭക്തിസ്നേഹബഹുമാനാദരവുകളെ പൂർവ്വാധികം വർദ്ധിപ്പിച്ചിട്ടുണ്ടെന്നു തന്നെയല്ല, സിംഹാസനത്തിന്നു മലങ്കര സഭയോടുള്ള ബന്ധം ഇതുമൂലം സുസ്ഥാപിതമാക്കിതീർത്തിട്ടുണ്ടെന്നു ഏവനും നിഷ്പ്രയാസേന ഗ്രഹിക്കുവാൻ സാധിക്കുന്നതാണു. മദ്ധ്യതിരുവിതാംകൂറിൽ മഞ്ഞിനിക്കര കുന്നിൻമുകളിൽ പ്രതിഷ്ഠാപിതമായിരിക്കുന്ന മന്മഥഭേദകമായ പ്രസ്തുത കബർ അന്ത്യോഖ്യായിലെ പാത്രിയക്കാ സിംഹാസനത്തിലെ ഒരു ദീപസ്തംഭമായി മലങ്കര സഭയിലെന്നും പ്രശോഭിക്കുന്നതും, സിംഹാസനത്തോടു എതൃത്തുനിൽക്കുന്ന ഏവൻേറയും ഹൃദയാന്തർഭാഗത്തു സദാ കത്തി ജ്വലിച്ചുകൊണ്ടിരിക്കുന്നതും ആണെന്നുള്ളതിന്നു യാതൊരു സംശയവുമില്ല.

പരിശുദ്ധ സിംഹാസനസ്ഥരായ പിതാക്കന്മാരുടെ ആചാരത്തിലോ വിശ്വാസസ്ഥിരതയിലോ മററൊന്നിലോ തൃപ്തരാകാതെ വിശ്വാസവിപരീതങ്ങളും, അപ്പസ്തോലസഭക്കെതിരുമായ ചില തത്വങ്ങളെകൊണ്ടു പരിപാവനമായ നമ്മുടെ പാവപ്പെട്ട സഭയെ വികൃതപ്പെടുത്തണമെന്നുള്ള ഉദ്ദേശത്തോടുകൂടി നടക്കുന്നവരോടുകൂടി സംസർഗ്ഗം ചെയ്യുന്നതിൽനിന്നുത്ഭൂതമായിക്കൊണ്ടിരിക്കുന്ന ദോഷമുഖങ്ങൾ അവർണ്ണനീയങ്ങളെന്നു വിശ്വാസസ്ഥിരതയിൽ നിൽക്കുന്ന സഭാംഗങ്ങൾ ധരിച്ചിരിക്കട്ടെ. അടിസ്ഥാനമിളകിയാൽ അതിൻെറ ഫലം പിന്നെ സ്ഥിരമില്ലാതെ ഓടിനടക്കുമെന്നു ഇക്കൂട്ടർ നല്ലവണ്ണം പോലെ ഗ്രഹിച്ചിട്ടുള്ളതാണ്. അചഞ്ചലമായ വൈരാഗ്യബുദ്ധിയിൽ സ്ഥിരപ്രതിഷ്ഠ സിദ്ധിച്ച മേലദ്ധ്യക്ഷന്മാരുടെ അടിസ്ഥാനമിളകിയാൽ, വിശ്വാസം വ്യതിചലിച്ചാൽ, സഭയിൽ ലോകാദർശങ്ങൾക്കും ലൌകീക പ്രായോഗരീതിക്കും സ്ഥാനമനുവദിച്ചാൽ വന്നുകൂടാവുന്ന അപകടങ്ങൾ ഭയങ്ക

രങ്ങളും നഷ്ടങ്ങൾ അപരിത്യാജ്യങ്ങളല്ലാതായിരിക്കും. താദൃശ്യമായ ദുരുദ്ദേശബീജത്തെ ജനിപ്പിച്ചുകൊണ്ടിരിക്കുന്ന ദൂതന്മാരെ നിശ്ശേഷം പരിത്യജിച്ച് അവരുമായി യാതൊരു തരത്തിലുമുള്ള സംസർഗ്ഗംകൂടാതെ വിട്ടൊഴിഞ്ഞു നിൽക്കുക മാത്രമല്ല, ഈ ദുരുപദേശസന്ദേശകന്മാരുടെ വിഷബീജം സഭാമക്കളിൽ കുത്തിവെക്കാതിരിക്കേണ്ടുന്നതിനു പര്യാപ്തമായ നയോപായങ്ങൾ പ്രയോഗിച്ച് സഭയുടെ മേലദ്ധ്യക്ഷന്മാർ ഇനി കഴിയുന്നതും പ്രവർത്തിക്കേണ്ട കാലം ഏററവും അത്യാസന്നമായിരിക്കുന്നു. (ഇതുസംബന്ധമായി ആലുവാ തൃക്കുന്നത്തു സിമ്മനാരിയിൽനിന്നും 1107 മീനം 30-ാംനു- അങ്കമാലി, കൊച്ചിഇടവകകളുടെ പൌലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഒരു കൽപന പള്ളികൾക്കയച്ചിട്ടുണ്ടെന്നു എന്റെ സ്വദേശമായ തൃപ്പൂണിത്തുറയിൽ സുറിയാനിസഭാമാസിക വഴിയായിട്ടെങ്കിലും അറിയുവാൻ അവസരം ലഭിച്ചതിൽ അനൽപമായ സന്തോഷത്തിന്നർഹതയുണ്ട്). ഇക്കാലത്തു ദൃശ്യന്മാരായ അനേകം ആത്മവൈരികൾ ആവിർഭവിച്ച് ദ്വന്ദയുദ്ധം ചെയ്യുന്നുണ്ടെന്നുള്ളതും വിസ്മരിക്കത്തക്കതല്ല.

വിശുദ്ധ മൂറോനാകുന്ന പരിമള തൈലമെന്ന പേരിൽ ഈയിടെ കോട്ടയത്തു മാർ ഏലിയാ ചാപ്പലിൽ വച്ചു ഉണ്ടാക്കിയ എണ്ണ മൂലം മശിഹായുടെ ദൈവത്വത്തിന്നും മനുഷ്യത്വത്തിന്നും, പരിശുദ്ധാത്മാവിന്നും നാം അംശികളായി തീരുമെന്നുള്ള വിശ്വാസം വിശുദ്ധ സഭയുടെ കാനോനാകൾക്കു വിരുദ്ധമാണെന്നും മുടക്കപ്പെട്ടവരിൽനിന്നു പട്ടമേററിട്ടുള്ളവരുടെ പട്ടത്വം സ്വർഗ്ഗീയ തേജസ്സിൽ നമ്മെ സംബന്ധിപ്പിക്കുന്ന നദ്ധ്യമായ കൈവെപ്പോടുകൂടിയതല്ലെന്നും എന്റെ സഹോദരങ്ങളെ പ്രബോധിപ്പിച്ചുകൊള്ളുന്നു. ക്രിസ്തീയത്വവും ദൈവാശ്രയവും, വിശ്വാസസ്ഥിരതയും ആത്മാഭിമാനവുമുള്ള നേതാക്കന്മാരെയാണു പൂർവ്വീക പിതാക്കന്മാരുടെ രക്തച്ചൊരിച്ചിലിനാൽ സമ്പാദിച്ചിട്ടുള്ള ഈ വിശുദ്ധ സഭയ്ക്കു അത്യന്താപേക്ഷിതമായിരിക്കുന്നതെന്നു സഭാസംരക്ഷകന്മാർ ഇനിയെങ്കിലും ധരിച്ചിരിപ്പാൻ കാംക്ഷിക്കുന്നു. സർവ്വ ജഗന്നിയന്താവായ ദൈവത്തിൻ വചനമാകുന്ന ആത്മാവിൻ വാളിനെ യാതൊരു പിഴയും കൂടാതെ എടു

ത്തു പ്രയോഗിപ്പാനും ധൈൎയ്യസമേതം യുദ്ധത്തിന്നു പ്രത്യാപനം ചെയ്യാനും നല്ലതുപോലെ പഴക്കവും തഴക്കവും സിദ്ധിച്ചിട്ടുള്ളവരും, ശത്രുക്കളെ പരാജയപ്പെടുത്തി പോൎക്കളത്തിൽ നിന്നും ഓടിച്ചു കളയുവാൻ അതിസമൎത്ഥന്മാരുമായ സിംഹമുഖന്മാരും, പൎവ്വതങ്ങളിലെ മാൻപേടകളെപ്പോലെ അതിശീഘ്രതയുള്ളവരുമായ ധീരോദാത്തന്മാരായ അനേകം വീരസന്താനങ്ങളെ നമ്മുടെ പാവപ്പെട്ട സുറിയാനി സഭക്കു പ്രദാനം ചെയ്തിട്ടുണ്ടെന്നുള്ളതു നമുക്കു മഹാ ധൈൎയ്യത്തേയും ആശ്വാസത്തേയും നൽകുന്ന ഒരനുഗ്രഹമാണെന്നോൎത്തു തൽക്കാലം സമാധാനപ്പെടാം. ആത്മീയ ബോധത്തെ വളൎത്തുന്നതും, വിശ്വാസദൃഢതക്കുതകുന്നതും, ത്യാഗശക്തിയെ പ്രദാനം ചെയ്യുന്നതും, മനുഷ്യനുള്ള സ്വാതന്ത്ര്യാവകാശങ്ങളെ എന്നും നിലനിൎത്തുന്നതുമായ ഏക വിശുദ്ധ സഭ ചെറുതായാലും ദൈവമഹത്വത്തിന്നായികൊണ്ടു മാത്രം ലോകാവസാനകാലം വരേയും അതു നിലനില്ക്കുന്നതായിരിക്കും. "എങ്കിലും ദൈവത്തിൻെറ അടിസ്ഥാനം നിലനില്ക്കും; കൎത്താവു തനിക്കുള്ളവരെ അറിയുന്നുവെന്നും, കൎത്താവിൻെറ നാമം ഉച്ചരിക്കുന്നവനെല്ലാം അനീതി വിട്ടകന്നുകൊള്ളട്ടെയെന്നുമാകുന്നു അതിൻെറ മുദ്ര". (2 തിമോ: 2: 19). വിശുദ്ധ സഭയിലെ ആധുനിക വിപ്ലവങ്ങളും വിശ്വാസ ത്യാഗങ്ങളും കണ്ടു ക്ഷോഭാവിഹ്വലരാകാതെ വിനയമായി അവരുടെ സ്ഥിരതക്കും, തന്നിമിത്തം മലങ്കര സഭയുടെ പരമാദ്ധ്യക്ഷനായ അന്ത്യോഖ്യായുടേയും കിഴക്കൊക്കെയുടേയും ശ്ലീഹായ്ക്കടുത്ത പാത്രിയക്കാസിംഹാസനാധിപതികളായ പരിശുദ്ധ പിതാക്കന്മാരുടെ കീഴിൽ അപ്പസ്തോല സഭയുടെ അരുമസന്താനങ്ങളായ വിശ്വാസികളുടെ മദ്ധ്യേ ഐക്യതയ്ക്കും മനം നൊന്തു പ്രാൎത്ഥിക്കുകയും, ഹൃദയപൂൎവ്വം പ്രവൎത്തിക്കുകയും ചെയ്യുകയത്രെ ഈയവസരത്തിൽ വിശ്വാസികളായ സഭാംഗങ്ങൾ ചെയ്യേണ്ടിയിരിക്കുന്നതു. "ഇടുക്കുവാതിലൂടെ അകത്തു കടപ്പിൻ; നാശത്തിലേക്കു പോകുന്ന വാതിൽ വീതിയുള്ളതും, വഴി വിശാലവും അതിൽ കൂടി കടക്കുന്നവർ അനേകരുമാകുന്നു. ജീവങ്കലേക്കു പോകുന്ന വാതിൽ ഇടുക്കവും, വഴി ഞെരുക്കവുമുള്ളതു, അതു കണ്ടെത്തുന്നവർ ചുരുക്കവുമത്രെ." (മത്തായി 7: 13—14).

മലങ്കര സണ്ടേസ്ക്കൂൾ

# അസോസ്യേഷ്യൻ പംക്‌തി

## ഒരു സക്കുലർ

**നമ്പർ 14.**

മലങ്കര സണ്ടേസ്ക്കൂൾ അസോസിയേഷ
നിൽപെട്ട എല്ലാസ്ക്കൂളുകളിലേക്കും
സെൻററ ഇൻസ്പെക്ടർമാക്കും
എഴുതുന്നതു്.

ഈ കഴിഞ്ഞ മേടം 5-ാംനു- പാമ്പാക്കുട വലിയ പള്ളിയിൽ വച്ചു നടത്തിയ മലങ്കര സണ്ടേസ്ക്കൂൾ അസോസിയേഷൻ വാർഷിക സമ്മേളനത്തിൽ വച്ചു ഈ വർഷത്തേക്കു ഞങ്ങളെ സിക്രട്ടറിമാരായി തിരഞ്ഞെടുത്തിട്ടുള്ള വിവരം നിങ്ങളെല്ലാവരും അറിഞ്ഞിട്ടുള്ളതാണല്ലൊ.

വിശുദ്ധ സഭയുടെ ജീവനാഡിയെ സാരമായി സ്പശിക്കുന്നതായ ഈ മഹൽസ്ഥാപനം എല്ലാ ഇൻസ്പക്ടർമാരുടെയും, ഹെഡ്മാസ്റ്റർമാരുടെയും, വിശിഷ്യാ അദ്ധ്യാപകന്മാരെല്ലാവരുടെയും, മിശിഹായിലുള്ള സ്നേഹബന്ധം കൂടാതെ പുരോഗതി പ്രാപിപ്പാൻ സാദ്ധ്യമല്ലെന്നുള്ളതു ഓക്കണമെ.

നാനാഭാഗങ്ങളിൽനിന്നും ഉണ്ടായിക്കൊണ്ടിരിക്കുന്ന വിവിധവിഷമങ്ങളെ തരണം ചെയ്യാൻ തക്കവണ്ണം എല്ലാവരും മനസ്സാ, വാചാ, കമ്മണാ കഴിയുംവിധം ഉത്സാഹിച്ചു പ്രവത്തിക്കയും ഈ സ്ഥാപനം അതിൻെറ ഉദ്ദേശത്തിൽ നിന്നു വ്യതിചലിക്കാതെ നമ്മെ വിശ്വാസമായി ഭരമേല്പിച്ചിരിക്കുന്ന ഉപനിധി കാത്തു സൂക്ഷിക്കയും ചെയ്യാൻ നാം എല്ലാവരും കടപ്പെട്ടവരാണല്ലൊ.

ഞങ്ങൾ അപ്പഴപ്പോൾ എഴുതുന്ന അറിയിപ്പുകൾക്കു കൃത്യമായി മറുപടി തന്നും ആവശ്യമുള്ളവയെ അറിയിച്ചും അന്യോന്യം സ്പദ്ധയൊ വാശിയൊ മററൊ കൂടാതെ സഹായിക്കണമെന്നു പ്രത്യേകം അപേക്ഷ.

താഴെ എഴുതുന്ന ചോദ്യങ്ങൾക്കു ദയവായി മറുപടി ഉടനെ
അയച്ചു തരുവാറാകണം.

1. സ്കൂളുകളുടെ പേരുവിവരം, ക്ലാസ്സുകൾ, സെൻറർ
2. ഇൻസ്പെക്ടർമാരുടെ പൂർണ്ണമായ മേൽവിലാസം
3. അദ്ധ്യാപകന്മാരുടെ പേരു, പ്രധാനാദ്ധ്യാപകൻെറ മേൽവിലാസം
4. സ്കൂളുകളുടെ സ്ഥിതിഗതികൾ
5. വീഴ്ചയിലിരിക്കുന്ന സ്കൂളുകൾ പുനർജ്ജീവിപ്പിക്കുന്നതിനുള്ള മാറ്റങ്ങൾ
6. പുതിയ സ്കൂളുകൾ സ്ഥാപിപ്പാനുള്ള സ്ഥലങ്ങൾ, സ്ഥാപിച്ചിട്ടുണ്ടെങ്കിൽ അവയുടെ വിവരം
7. അദ്ധ്യാപകയോഗങ്ങൾ നടക്കുന്നുണ്ടോ, കഴിഞ്ഞ അദ്ധ്യാപകയോഗം എന്നു നടന്നു
8. കഴിഞ്ഞ കൊല്ലത്തെ അസോസിയേഷൻ സംഭാവന കൊടുത്തിട്ടുണ്ടോ, ഇല്ലെങ്കിൽ എപ്പോൾ തരാം
9. ഇൻസ്പെക്ടർമാർക്കു മാസിക കിട്ടുന്നുണ്ടോ
10. റിപ്പോർട്ടു കൃത്യമായി അയക്കുന്നുണ്ടോ

N. B. അസോസിയേഷൻെറ ധനസ്ഥിതി അനാശാസ്യമായിരിക്കുന്നതുകൊണ്ടു കുടിശ്ശിക സംഭാവനകൾ എത്രയും വേഗത്തിൽ അയച്ചു തരുവാൻ ക്രിസ്തീയ സ്നേഹത്താൽ നിങ്ങളെ നിർബന്ധിച്ചു കൊള്ളുന്നു. കത്തെഴുത്തുകൾ, ഫാദർ. ഇ. ഡി. ജേക്കബ്, മ. സ. അ. സിക്രട്ടറി, മുളന്തുരുത്തി എന്നായിരിക്കണം.

എന്നു വിധേയർ,

മ. സ. അ. ആഫീസ്സ്,
മുളന്തുരുത്തി,
1932. എടവം 20.

ഫാദർ. ഇ. ഡി. ജേക്കബ്
കെ. കെ. അയ പോര. ബി. എ.
സിക്രട്ടറിമാർ.

# വിദ്യാൎത്ഥിസംഘം

—*—

മാർ ഗ്രീഗോറിയോസ് സിറിയൻ വിദ്യാൎത്ഥിസംഘത്തിൻെറ 1931—32 ഈ കൊല്ലങ്ങളിലെ വരവു ചിലവു കണക്കു.

## വരവു

| | ക ണ സ |
|---|---|
| കടം വാങ്ങിച്ചു വരവു | 33—0—0 |
| കോതമംഗലം വലിയ പള്ളിയിൽനിന്നും സംഭാവന വരവു | 2— 8—0 |
| ചില്ലറ സംഭാവന | 0—12-8 |
| ഫാദർ ഇ. ഡി. ജേക്കബ് പക്കൽനിന്നും സംഭാവന | 7— 6—0 |
| കെ. ടി. സ്കറിയാശെമ്മാശ്ശൻ സംഭാവന വരവു | 10— 9—6 |
| വാൎഷീകയോഗത്തിൽ വരവു | 81— 3—0 |
| ആകെ വരവു | 135— 7—2 |

## ചിലവു

| | ക ണ സ |
|---|---|
| അച്ചടി ചിലവു | 10-0—0 |
| അഞ്ചൽ ചിലവു | 6—3—1 |
| യാത്ര | 10—4—0 |
| ചില്ലറ | 1—1—7 |
| മുൻആണ്ടത്തെ കടം വീട്ടിയതു | 33—0—0 |
| യോഗത്തിനു ഭക്ഷണചിലവു | 37—8—0 |
| യോഗത്തിനു യാത്ര ചിലവു | 35—0—0 |
| ചില്ലറ | 2—6—6 |
| ആകെ ചിലവു | 135—7—2 |

മുളന്തുരുത്തി
15—5—1932

ഇ. ഡി. ജേക്കബ് കത്തനാർ.
കെ. ടി. സ്കറിയാശെമ്മാശൻ.

# ഉപദേശശകലങ്ങൾ

—:*:—

1. തെററാണെന്നു ബോദ്ധ്യപ്പെടുന്ന സംഗതികളിൽനിന്നു പിൻവലിയാത്തതാണു മരണത്തിലേക്കുള്ള പാപം.

2. ശരീരത്തിന്നു ആരോഗ്യമുണ്ടാകുവാനും വളരുവാനും ഭക്ഷണം, വായു, വ്യായാമം ഇങ്ങിനെ മൂന്നു കാര്യങ്ങൾ വേണം. അപ്രകാരംതന്നെ ദൈവവചനമാകുന്ന ഭക്ഷണവും, പ്രാൎത്ഥനയാകുന്ന വായുവും, പ്രവൃത്തി അഥവാ സേവയാകുന്ന വ്യായാമവും ആത്മാവിൻെറ വളൎച്ചക്കും അത്യന്താപേക്ഷിതമാകുന്നു.

3. ഉപദേശത്തേക്കാൾ മാതൃകാജീവിതമാണു ഫലപ്രദമായിട്ടുള്ളൂ.

4. ദ്രവ്യസമീപ്യം ദ്രവ്യാഗ്രഹചിന്തയെ വൎദ്ധിപ്പിക്കുന്നു.

5. അനുചിതമായ മാൎഗ്ഗത്തിൽകൂടി സമ്പാദിക്കുന്ന സ്വാതന്ത്ര്യം അസ്ഥിരവും അപകടകരവുമാകുന്നു.

6. അപരിമിതമായ സ്വാധീനശക്തിയുടെ രഹസ്യം ത്യാഗപൂൎണ്ണമായ ജീവിതത്തിൽ അടങ്ങിയിരിക്കുന്നു.

7. ക്രിസ്തുവിനെ സാക്ഷിപ്പാനുള്ള ഭയം (മടി) ക്രിസ്തുവിനെ സ്നേഹിക്കുന്നില്ലെന്നു വെളിപ്പെടുത്തുന്നു.

8. ദൈവമഹത്വവും പൊതുജനനന്മയും എന്ന രണ്ടു രഹസ്യങ്ങൾ ദൈവവേലയിൽ അന്തൎഭവിച്ചിരിക്കുന്നു.

9. ദൈവപുത്രൻ മനുഷ്യപുത്രനായതു മനുഷ്യപുത്രന്മാരെ ദൈവപുത്രന്മാരാക്കിത്തീൎക്കുവാനായിട്ടാകുന്നു.

10. പരസ്യമായി പ്രവൎത്തിപ്പാൻ അസാദ്ധ്യമായ ഒരു കാൎയ്യം രഹസ്യമായി ചെയ്യുവാൻ ഉത്തമ മനസ്സാക്ഷി അനുവദിക്കയില്ല.

# രക്ഷാമാർഗ്ഗം.

—:*:—

(പി. ഇട്ടീക്കച്ചൻ. വക്കീൽ)

"സകല ഭൂവാസികളുമായുള്ളോരെ നിങ്ങൾ എങ്കലേക്കു നോക്കി രക്ഷപ്പെട്ടുവിൻ." ഏശാ: 45: 22.

ആദൎശപരമായ മനുഷ്യജീവിതം യഥാൎത്ഥമായ പരിശുദ്ധതയിൽ സ്ഥിതി ചെയ്യുന്നു എന്ന തത്വം അനിഷേധ്യമായ ഒന്നത്രെ. എന്നാൽ ലോകവും മനുഷ്യനുമായുള്ള ബന്ധം അക്രമമായി വൎദ്ധിച്ചു വരുന്നതിന്റെ ഫലമായി ജീവിതം അതിന്റെ നിർദ്ദിഷ്ടമായ വിശുദ്ധിയിൽനിന്നും തീരെ വിദൂരമായി ഏററവും നിന്ദ്യവും മ്ലേഛതരവുമായ നിലയെ പ്രാപിക്കുന്നു. ലോകചരിത്രത്തെ സൂക്ഷ്മമായി വീക്ഷണം ചെയ്യുന്ന യാതൊരുത്തനും ബോദ്ധ്യമാകുന്ന ഒരു സംഗതിയാകുന്നു ഇതു. മനുഷ്യത്വം അതിന്റെ യഥാൎത്ഥ സ്ഥാനത്തു നിന്നും അധഃപതിച്ചു ഹീനത്വം ആയി രൂപാന്തരപ്പെടുകയും തന്നിമിത്തം പാപസ്വഭാവം മനുഷ്യന്റെ മേൽ സ്വാധീനം പ്രയോഗിക്കയും ചെയ്യുന്നു. ലോകത്തിൽ ഇതഃപൎയ്യന്തം ഉണ്ടായിട്ടുള്ള അനേക പുണ്യാത്മാക്കളും ചെയ്തിട്ടുള്ള ത്യാഗത്തിന്റെ പരമോദ്ദേശം മനുഷ്യവൎഗ്ഗത്തിനു നഷ്ടീഭവിച്ചിരിക്കുന്ന ഉൽകൃഷ്ട സ്ഥാനത്തേക്കു അതിനെ ഉയൎത്തുന്നതിനാകുന്നു. അതിനാൽ ജീവിതത്തിന്റെ ഉന്നതമായ സ്ഥാനത്തിൽ എത്തിച്ചേരുന്നതിനുള്ള പ്രായോഗികമാൎഗ്ഗം അഥവാ 'രക്ഷാമാൎഗ്ഗം' നമുക്കു ചിന്താവിഷയമാക്കാം.

'സകല ഭൂവാസികളുമായുള്ളോരെ! നിങ്ങൾ എങ്കലേക്കു നോക്കി രക്ഷപ്പെട്ടുവിൻ' സൎവ്വ മനുഷ്യരേയും ദൈവത്തിങ്കലേക്കു ആകർഷിക്കുന്നതായ ഒരു വിളിയാകുന്നു ഇതു. ദൈവത്തിൽ നിന്നും അകന്നു അതേ—യഥാൎത്ഥ ജീവിതപന്ഥാവിൽ നിന്നും തെററി ലോകത്തിന്നും അതിന്റെ നശ്വരങ്ങളായ മായാമോഹങ്ങൾക്കും അടിമപ്പെട്ടു നിൎജ്ജീവിയായി ഉഴലുന്ന ഏതൊരു മനുഷ്യനേയും ദൈവം സദാ ഈ വിളിയാൽ തട്ടി ഉണൎത്തി തങ്കലേക്കു ആകർഷിക്കുന്നു. രക്ഷയുടെ മാൎഗ്ഗവും ഇതുതന്നെ.

ദൈവം ഇപ്രകാരം ആജ്ഞാപിക്കുന്നതിനാൽ പാപിയുടെ മുഖം ദൈവത്തിന്നെതിരെ തിരിച്ചിരിക്കയാകുന്നുവെന്നു സിദ്ധിക്കുന്നു. ഒരു കുററക്കാരനു താൻ ആൎക്കു വിരോധമായി കുററം ചെയ്തുവോ അവൻെറ മുഖത്തേക്കു സൂക്ഷിക്കുവാൻ സാധിക്കുന്നില്ലാത്തതുപോലെ പാപിക്കു ദൈവത്തിങ്കലേക്കു സൂക്ഷിക്കുവാൻ സാധിക്കുന്നില്ലാ. എന്നാൽ പാപി തൻെറ മുഖം എങ്ങോട്ടാകുന്നു തിരിച്ചിരിക്കുന്നതു? ദൈവത്തിന്നെതിരെ ഒരു രാജ്യമുണ്ടു. അതിനു 'ലോകം' എന്നു പേർ കൊടുക്കാം. ഈ ലോകത്തിൻെറ ശക്തികൾ ജഡമോഹം, ദ്രവ്യാഗ്രഹം, ബഹുമാനാകാംക്ഷ എന്നിവയാകുന്നു. ഈ ശക്തികളാൽ വലയപ്പെട്ടിരിക്കുന്ന അശുദ്ധ ലോകത്തെയത്രെ പാപി ആശ്ലേഷിക്കുന്നതു. ഈ ലോകത്തെ ദൈവം വെറുക്കുന്നു. അതിനാൽ നിങ്ങൾ എങ്കലേക്കു നോക്കി രക്ഷപ്പെട്ടുവിൻ എന്നു താൻ ആജ്ഞാപിക്കുന്നു. ഈ ലോകത്തെ വെറുക്കാത്തവനു അതേ ജഡസന്തോഷങ്ങൾ, ധനം ലോകബഹുമാനം ഇവയെ നിസ്സാരങ്ങളെന്നു എണ്ണുവാൻ സാധിക്കാത്തവനു രക്ഷയിങ്കലേക്കു തിരിവാൻ സാദ്ധ്യമല്ലാ. മേല്പറഞ്ഞ ശക്തികൾക്കു അധീനപ്പെട്ടുന്ന മനുഷ്യനു തൻെറ മുഖത്തെ ദൈവത്തിങ്കലേക്കു തിരിപ്പിക്കുവാൻ സാധിക്കാതെവണ്ണം അവ ഭാരമേറിയ പ്രതിബന്ധങ്ങളായിത്തീരുന്നു. ദൈവത്തിലേക്കു തിരിഞ്ഞു ജീവിതത്തിൻെറ ഉൽകൃഷ്ട പദവിയിൽ ചെന്നു ചേരുവാൻ ആഗ്രഹിക്കുന്നവൻ ത്രിവിധങ്ങളായ ഈ അശുദ്ധ പാപങ്ങളിൽ നിന്നും തൻെറ മനസ്സിനെ ഇളക്കി ദൈവതിരുമുഖത്തു പ്രതിഷ്ഠിക്കേണ്ടിയിരിക്കുന്നു.

ലോകനന്മകൾ വെറും മായയത്രെ. ഇവ സുസ്ഥിരമായി നിലനിന്നിട്ടുണ്ടോ? "ലോകത്തേയും ലോകത്തിൽ ഉള്ളവയേയും സ്നേഹിക്കരുതു, എന്തെന്നാൽ ലോകവും അതിൻെറ മോഹങ്ങളും ഒഴിഞ്ഞുപോകുന്നു." (൧ യോഹ: ൨: ൧൫—൧൭) "സമ്പത്തുകൾ അവയ്ക്കു തന്നെ ചിറകുകളെ ഉണ്ടാക്കി പറന്നുപോകുന്നു" (സുഭാ: 23. 5) ലോകത്തെക്കൊണ്ടു ഭാഗ്യശാലികളാകാം എന്ന വിചാരം വ്യൎത്ഥമത്രെ അതു മനുഷ്യനു നിൎഭാഗ്യത്തേയും ദുരാഗ്രഹത്തേയും മനഃസമാധാനമില്ലായ്മയേയും പ്രദാനം ചെയ്യു

ന്നു. ലോകവും മനുഷ്യനുമായുള്ള ബന്ധം അകാലമരണത്തേപ്പോലും ഉളവാക്കുന്നതും ഒട്ടും അസാധാരണമല്ലാ. ആകയാൽ ലൗകീക നന്മകൾ എല്ലാം തന്നെ ശൂന്യങ്ങൾ എന്നു കാണുന്നതിനു വലിയ ശ്രമം ആവശ്യമില്ലാ. അതിനാൽ അത്രെ പുണ്യശ്ലോകന്മാരായ പല മഹാന്മാരും ഇവയെല്ലാം നിശ്ശേഷം പരിത്യജിച്ചിട്ടുള്ളതു. ഈ ത്യാഗം നമുക്കും മാതൃകയാക്കാം.

മനുഷ്യവർഗ്ഗത്തിനു നഷ്ടപ്പെട്ടുപോയ ജീവിത സൗഭാഗ്യത്തെ പുനഃസ്ഥാപിച്ചു അതിനെ മാഹാത്മ്യമേറിയ ജീവിത സൗധത്തിലേക്കുയർത്തുന്നതിനായി തിരുഅവതാരം ചെയ്തിട്ടുള്ള ഒരു പുണ്യാവതാരമാകുന്നു യേശുക്രിസ്തു. ഈ പുണ്യപ്രവൃത്തിക്കായി താൻ ചെയ്തിട്ടുള്ള ത്യാഗം ഗാഗുൽത്തായിൽ നാട്ടപ്പെട്ട ക്രൂശിന്മേൽ പ്രസ്പഷ്ടമായി പ്രത്യക്ഷീഭവിക്കുന്നു. പാപം തീണ്ടാത്ത മ്ശിഹാതമ്പുരാൻ തൃക്കൈകൾ രണ്ടും മലർത്തി തലയിൽ നിന്ദയുടെ മുൾമുടിയും വഹിച്ചു ആണിപ്പഴുതുകളിൽ നിന്നും രക്തത്തേയും ഒലിപ്പിച്ചുകൊണ്ടു ക്രൂശിന്മേൽ തൂങ്ങിക്കിടക്കുന്ന ഭയങ്കര രൂപം മനസ്സിൽ ധ്യാനിക്ക! ഹാ! അതെത്ര ഭയങ്കരമായ കാഴ്ച. കഷ്ടതകൾ പാപത്തിന്റെ പ്രതിഫലം എന്നതു ദൈവനീതിയെങ്കിൽ യേശുക്രിസ്തു അനുഭവിച്ച ദുരിതദുഃഖങ്ങൾ ലോകത്തിന്റെ പാപത്തെയല്ലയോ വെളിപ്പെടുത്തുന്നതു. അതേ ലോകത്തിനു വേണ്ടി മ്ശിഹാ മരിച്ചു ലോകത്തിന്റെ പാപങ്ങൾ അത്രേ മ്ശിഹായുടെ ക്രൂശിൽ മരണദുഃഖം അനുഭവിക്കുന്നതു. അഹോ! ലോകപാപങ്ങൾ എത്ര ഭയങ്കരം. ഇപ്രകാരം ദ്രവ്യാഗ്രഹം ജഡമോഹം ബഹുമാനാകാംക്ഷ ആദിയായ അശുദ്ധ പാപങ്ങളിൽ മുഴുകിയിരിക്കുന്ന പാപി നിന്റെ പാപങ്ങൾ നിനക്കും ഭയങ്കരങ്ങളായി തോന്നട്ടേ.

യേശുമ്ശിഹാ ലോകത്തിനു കഷ്ടം എന്നു അതിനെ ശപിക്കുന്നു. ലോകബഹുമാനത്തെ താൻ വെറുക്കുന്നു. ബേത്ലഹേം മുതൽ ഗാഗുൽത്താവരെയുള്ള സംഭവങ്ങൾ ഇവയ്ക്കു ദൃഷ്ടാന്തങ്ങൾ ആകുന്നു. തന്റെ രാജ്യത്തിൽ ഇടത്തും വലത്തുമായിരണ്ടു പ്രധാന സ്ഥാനങ്ങളെ ആഗ്രഹിച്ച യാക്കോബിനേയും യോഹന്നാനേയും താൻ ശാസിക്കയും നിങ്ങളിൽ വലിയവനാകു

വാൻ ഇച്ഛിക്കുന്നവൻ എല്ലാവനും ദാസനായിരിക്കട്ടെ എന്നു അവരെ ഉൽബോധിപ്പിക്കുകയും ചെയ്യുന്നു. (മക്കോ: 10: 41-46)

ജഡസന്തോഷങ്ങളെ ക്രിസ്തു ശപിക്കുന്നു. ഇപ്പോൾ തൃപ്തന്മാരായ നിങ്ങൾക്കു അയ്യോ കഷ്ടം! നിങ്ങൾക്കു വിശക്കും. ഇപ്പോൾ ചിരിക്കുന്നവരായ നിങ്ങൾക്കയ്യോ കഷ്ടം! നിങ്ങൾ ദുഃഖിച്ചു കരയും (ലൂക്കോ: 6: 25) ജഡസന്തോഷങ്ങളിൽ ആശ്രയിച്ചിരിക്കുന്നവരേ, ക്രിസ്തുവിൻെറ ഈ ശാസനത്തെ നിങ്ങൾ ശ്രവിക്കുന്നുണ്ടോ? ജഡാസന്തോഷങ്ങൾ വ്യഭിചാരം വേശ്യാദോഷം മദ്യപാനം ആദിയായവ ആകുന്നു. ഈ ദോഷങ്ങൾ മനുഷ്യൻെറ മനസ്സിനേയും ശരീരത്തേയും ഒരുപോലെ ദുബ്ബലപ്പെടുത്തി അവനെ അപകടനിലയിൽ പതിപ്പിക്കുന്നു. ഗ്രീക്കു, റോമാ, ഈജിപ്റ്റ്, ബാബിലോൺ മുതലായ രാജ്യങ്ങളുടെ പൂവ്വീക ചരിത്രം ജഡസന്തോഷങ്ങളുടെ അപകടഫലത്തെ സവ്വലോകത്തേയും അനുസ്മരിപ്പിക്കുന്നുണ്ടു. പുരാതന കാലങ്ങളിൽ മഹത്ശക്തികളായി സ്ഥിതിചെയ്തിരുന്ന ഈ സാമ്രാജ്യങ്ങളുടെ അധഃപതനം ഈ ദുഷ്കൃത്യങ്ങളുടെ ഭയങ്കരതയെ ലോകസമക്ഷം വെളിപ്പെടുത്തുന്നു.

ദ്രവ്യത്തിൽ ആശ്രയിക്കുന്നവക്കു ജീവിത പരിശുദ്ധതയിൽ ചെന്നെത്തുന്നതിനു എത്രയോ വിഷമമെന്നു ക്രിസ്തു തെളിയിക്കുന്നു. ദ്രവ്യാഗ്രഹികൾക്കയ്യോ കഷ്ടം! 'ധനവാൻ സ്വർഗ്ഗരാജ്യത്തിൽ കടക്കുന്നതിനേക്കാൾ ഒട്ടകം സൂചിക്കുഴയൂടെ കടക്കുന്നതു എത്ര എളുപ്പം' (മക്കോ: 10: 25). ഇന്നു ലോകത്തിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന അസ്വാസ്ഥതയ്ക്കും അക്രമങ്ങൾക്കും ഒരു പ്രധാന ഹേതു ദ്രവ്യത്തോടുള്ള ക്രമത്തിലധികമായ സ്നേഹമാകുന്നു. എത്രയോ വലിയതും പരോപകാരപ്രദവുമായ കാര്യങ്ങൾക്കായി വ്യയം ചെയ്യേണ്ട ധനം ഇന്നു കേവലം ആരാധനാപാത്രമായും അശുദ്ധതയുടെ അടിസ്ഥാനഹേതുവായും ലോകർ ആക്കിത്തീക്കുന്നു. ഇതത്രെ ദ്രവ്യാഗ്രഹിക്കു കഷ്ടമെന്നു ക്രിസ്തു ശപിക്കുന്നതു.

ആകയാൽ ലോകശക്തികൾക്കധീനപ്പെട്ടു ജീവിക്കുന്ന സകല ഭൂവാസികളുമേ നിങ്ങൾ ദൈവത്തിലേക്കു തിരിഞ്ഞു

രക്ഷ പ്രാപിപ്പിൻ. നമുക്കു ദൈവത്തിൻെറ രക്ഷയുടെ വിളിയെ കേട്ടു നമ്മുടെ പാപങ്ങളെയെല്ലാം ശാന്തമായി ഇരുന്നു കണ്ടു പിടിച്ച് പശ്ചാത്താപഹൃദയത്തോടെ ഉപേക്ഷിച്ചു പരിശുദ്ധമായ ജീവിത പന്ഥാവിലേക്കു പ്രവേശിക്കാം. ഇതു തന്നെ രക്ഷാമാർഗ്ഗം.

# ആർ. എം. എ. എസ്സ്. ദിനം

സുറിയാനിക്കണക്കിനു ൧൧൧൩ മിഥുനം ൩—ാംനു- പെന്തിക്കൊസ്തി ഞായറാഴ്ച ആർ. എം. എ. എസ്സ്. ദിനമായി ആചരിപ്പാൻ നിശ്ചയിച്ചിരിക്കുന്നു. ബി. എസ്സ്. എ; എസ്സ്, എം, എസ്സ്; സി. പി. എൽ; പി, എൽ, എസ്സ്; എന്നീ സംഘാംഗങ്ങളിൽ സൌകര്യമുള്ളവരെല്ലാം അന്നു വി: കുർബ്ബാന അനുഭവിക്കുകയും താഴെ പറയുന്ന വിഷയങ്ങൾക്കു വേണ്ടി പ്രാപ്തിപോലെ പ്രാത്ഥനകൾ നടത്തുകയും ചെയ്യണമെന്നു സവിനയം അപേക്ഷിക്കുന്നു. മററുള്ള സഭാംഗങ്ങളുടേയും താൽപര്യമായ പ്രാത്ഥനയ്ക്കു അഭ്യത്ഥിച്ചുകൊള്ളുന്നു.

## വിഷയങ്ങൾ

1. സുറിയാനി സഭ ദൈവമഹത്വത്തിന്നായി സകല വിധത്തിലും ഫലപുഷ്ടിപ്പെടുവാൻ.

2. ആർ. എം. എ. എസ്സ് എന്ന ആദ്ധ്യാത്മിക പ്രസ്ഥാനത്തിൻെറ ഏതൽക്കാല പ്രവത്തനങ്ങളും, ഭാവികാല പ്രതീക്ഷകളും ദൈവമഹത്വത്തിനും അസംഖ്യം ആത്മാക്കളുടെ പ്രയോജനത്തിനുമായി തീരുവാൻ.

3. പിറമാടത്തു പുരുഷന്മാർക്കു ഗത്സീമാൻ മാർ അന്തോനിയോസ് ദയറായും, കിഴക്കമ്പലത്തു സ്ത്രീകൾക്കു ബേത്‌ലഹേം സെൻറുമേരീസ് ആശ്രമവും 1937—ാമാണ്ടോടുകൂടി ദൈവതിരുവിഷ്ടപ്രകാരം നിവത്തിച്ചു തരുവാൻ.

4. ദയറായോടു ചേൻറ പുരുഷന്മാൎക്കുള്ള ആശുപത്രിയും ചികിത്സാലയവും, ആശ്രമത്തോടു ചേൻറ സ്ത്രീകൾക്കും കുഞ്ഞുങ്ങൾക്കുമായുള്ള ആശുപത്രിയും, ശുശ്രൂഷാ ജീവിതത്തിനും അനേകം രോഗികളുടെ ആശ്വാസത്തിനും പൎയ്യാപ്തമായ വിധത്തിൽ നടപ്പിലാക്കി തരുവാൻ.

5. ആർ. എം. എ. എസ്സിനു ആവശ്യമുള്ളിടത്തോളം ധനം ദൈവം ഇഷ്ടപ്പെടുന്ന പ്രകാരം ലഭിക്കുന്നതിനും, ഈ പ്രസ്ഥാനത്തെ ധനംകൊണ്ടും മററു പ്രകാരേണയും സഹായിച്ചിട്ടുള്ളവരും സഹായിക്കുന്നവരുമായവൎക്കു ദൈവം സമൃദ്ധിയായി പ്രതിഫലം നൽകുന്നതിനും സന്യാസ ജീവിതത്തിനു പരിശീലിച്ചു വരുന്നവൎക്കു അതിനു ആവശ്യമായ അനുഗ്രഹങ്ങൾ ദൈവം ദാനം ചെയ്യുന്നതിനും, ഈ പ്രസ്ഥാനത്തിലെ ജോലിക്കാരെ ദൈവം സൎവ്വ വിധേനയും സഹായിച്ചു വഴി നടത്തുന്നതിനും ദൈവകൃപ ഉണ്ടാകുവാൻ.

എന്നു് വിധേയൻ

വി. സി. ഗീവറുഗീസ് ശെമ്മാശൻ.

## കുറിപ്പുകളും വാൎത്തകളും

—:*:—

ഭരണാധികാര പ്രതിഷ്ഠാപനം: കൊച്ചി മഹാരാജാവു തിരുമനസ്സിലെ ഭരണാധികാര പ്രതിഷ്ഠാപനം ഇടവം 19-ാനു- ബുധനാഴ്ച മട്ടാഞ്ചേരി കോവിലകത്തു വച്ചു ആഘോഷപൂൎവ്വം നടത്തപ്പെട്ടിരിക്കുന്നു. തിരുമനസ്സിലെ ആയുരാരോഗ്യങ്ങൾക്കായി ഞങ്ങളും സർവ്വശക്തനെ പ്രാൎത്ഥിക്കുകയും തിരുമനസ്സിലേക്കു സർവ്വ മംഗളങ്ങളും ആശംസിക്കുകയും ചെയ്യുന്നു.

വരിസംഖ്യകാൎയ്യം: 1932—ലെ വരിസംഖ്യ അടയ്ക്കുന്നതിനു 1107 എടവം 30-ാംനു-വരെ അവധി കൊടുത്തിരുന്നു എങ്കിലും പകുതിയിലധികം പേരും ഇനിയും വരിസംഖ്യ അടച്ചിട്ടില്ലെന്നു വ്യസനസമേതം പറയേണ്ടിയിരിക്കുന്നു. പുതിയ

[വ]രിക്കാൎക്കെല്ലാം ഈ ലക്കം വി. പി. ആയി അയച്ചിട്ടുണ്ടു. വ[രി]സംഖ്യ അടയ്ക്കാത്ത പഴയ വരിക്കാരിൽ പലൎക്കും ഈ ലക്കം മാസിക അയക്കുന്നില്ല. ബാക്കിയുള്ളവൎക്കു അടുത്ത ലക്കംമുതലും അയക്കുന്നതല്ല. ഒരാണ്ടിൽ ഒരു രൂപയെങ്കിലും കൃത്യസമയത്തു അയച്ചുതരുവാൻ സാധിക്കാത്തവർ മാസിക ആവശ്യമില്ലാത്തവരാണെന്നു തീരുമാനിക്കാമല്ലൊ. മുൻകൂർ വരിസംഖ്യ കിട്ടാതെ മാസിക അയപ്പാൻ ഞങ്ങളുടെ ധനസ്ഥിതി ഞങ്ങളെ അനുവദിക്കുന്നില്ലെന്നു വീണ്ടും പ്രസ്താവിച്ചുകൊള്ളുന്നു.

<u>കൈപ്പററി:</u> മലങ്കരസുറിയാനി ക്നാനായ വിദ്യാൎത്ഥിഫണ്ടു കൂടിച്ചേൎന്ന മാർ സേവേറിയോസ് വിദ്യാഭ്യാസനിധിയുടെ 1106 കൎക്കടകം 32-ാനു-വരെയുള്ള റിപ്പോൎട്ടും ബാക്കി പത്രവും അയച്ചുതന്നതു നന്ദിയോടെ കൈപ്പററിയിരിക്കുന്നു. ഈ നിധിയിൽ ഇപ്പോൾ 4250 രൂപ മൂലധനമുള്ളതായി കാണുന്നു. നിധിയുടെ സഹായത്താൽ ക്നാനായ സമുദായാംഗങ്ങളായ 3 പേർ ബി. എ. ബിരുദ് സമ്പാദിച്ചിട്ടുണ്ടു. ഇപ്പോൾ ഒരു ശെമ്മാശൻ സുറിയാനിക്ലാസിലും ഒരു വനിത എൽ. എം. പി. ക്ലാസിലും ഒരു യുവാവു സ്ക്രൂൾഫൈനൽക്ലാസിലും മററൊരുവൻ രണ്ടാംഫാറത്തിലും പഠിച്ചുവരുന്നുമുണ്ടു. നിധിയുടെ ട്രസ്റ്റികളായ ദിവ്യശ്രീ താമരപ്പള്ളിൽ അബ്രഹാം കത്തനാർ അവൎകളുടേയും ഇ. പി. മാത്യു ബി. എ. ബി. എൽ അവൎകളുടേയും ശ്രമങ്ങൾ അനുകരണീയവും സ്തുത്യാൎഹവുംതന്നെ.

<u>റോമാസഭയിൽനിന്നുള്ള മാനസാന്തരങ്ങൾ:</u> ഒന്നു രണ്ടു മാസങ്ങൾക്കു മുമ്പു ഫ്രാൻസിലുള്ള 2 റോമൻകത്തോലിക്ക് പട്ടക്കാരും നൂറിൽപരം കുടുംബക്കാരും തങ്ങളുടെ മാതൃസഭയെ ഉപേക്ഷിച്ചു യവുനായ സഭയിൽ ചേൎന്നിരിക്കുന്നു. നാലു വൎഷങ്ങൾക്കു മുമ്പു ചെക്കോസ്ലാറിയായിലുള്ള ഒരു റോമ്മൻകത്തോലിക്ക് മെത്രാനും ഏകദേശം 8000 ആളുകളും ഒരുമിച്ചു യവുനായ സഭയിൽ ചേൎന്ന വിവരവും ഈ സന്ദൎഭത്തിൽ സ്മരണീയമാണു.

പ്രസിദ്ധനായ ചേൎത്തല അന്ത്രപ്പേർ കുഡുംബാംഗവും മംഗലാപു[രം] സെൻററ് അലോഷ്യസ് കോളേജിലെ ഒരു പൂൎവ്വ വിദ്യാൎത്ഥി[യു]ം ബോംബായിലെ ബി. ഐ. സി. ആപ്പീസിലെ ഒരു

ഉയൎന്ന ഉദ്യോഗസ്ഥനും ആയ മിസ്റ്റർ വറുഗീസു വക്കീ അന്ത്രപ്പേർ കഴിഞ്ഞ മാസം 21-ാനു- ആലപ്പുഴ സുറിയാനിപള്ളിയിൽവച്ചു യാക്കോബായസഭയിലേക്കു ചേൎന്നിരിക്കുന്നു.

പുതിയ സണ്ടേസ്ക്കൂൾ: മുളന്തുരുത്തിയുടെ വടക്കെ ഭാഗത്തായ കണയന്നൂര് വിശുദ്ധ മൎത്തമറിയാമിൻെറ നാമത്തിൽ പുതുതായി ഒരു സണ്ടേസ്ക്കൂൾ ഈ കഴിഞ്ഞ പുതുഞായറാഴ്ച മുതൽ സ്ഥാപിച്ചു മലങ്കര സണ്ടേസ്ക്കൂൾ അസോസ്യേഷ്യനോടു ചേൎത്തു നടത്തിവരുന്നു.

വാഷീകയോഗവും സമ്മാനദാനവും: കുറുപ്പുമ്പിടി സെൻററിൽപെട്ട നെടുംപാറ സണ്ടേസ്ക്കൂളിൻെറ മൂന്നാം വാഷീകയോഗവും സമ്മാനദാനവും ദിവ്യശ്രീ പണ്ടിക്കുടിയിൽ ഗീവറുഗീസ് കത്തനാർ അവർകളുടെ അദ്ധ്യക്ഷതയിൽ എടവം 2-ാനു- ഞായറാഴ്ച ഭംഗിയായി നടത്തപ്പെട്ടിരിക്കുന്നു. പ്രസ്തുത സന്ദൎഭത്തിൽ ബ: ആലിയാട്ടുകുടി ജോസഫ് ശെമ്മാശൻ, ഡോക്ടർ പി. പി. വക്കീ, മിസ്റ്റർ പി. കെ. മാത്യു മുതലായവരുടെ സരസമായ പ്രസംഗങ്ങൾ ഉണ്ടായിരുന്നു.

വീണ്ടും തുടങ്ങി: മുടങ്ങിക്കിടന്നിരുന്ന മുടക്കുഴ എം. ജി. എം. സണ്ടേസ്ക്കൂൾ പല യുവാക്കന്മാരുടെയും പരിശ്രമഫലമായി പുനരുദ്ധരിച്ചിരിക്കുന്നു.

വാർഷീകസമ്മേളനം: വേങ്ങൂർ സണ്ടേസ്ക്കൂളിൻെറ വാർഷീകസമ്മേളനം ഒ. വക്കീ ബി. എ. ബി. എൽ. അവർകളുടെ അദ്ധ്യക്ഷതയിൽ ഭംഗിയായി നടത്തപ്പെട്ടിരിക്കുന്നു.

അദ്ധ്യാപകയോഗം: വാളകം സെൻററിലെ ഈ ആണ്ടത്തെ രണ്ടാം അദ്ധ്യാപകയോഗം എടവം 8-ാനു- ശനിയാഴ്ച 10 മണിമുതൽ 4മണിവരെ ചെറിയ ഊരമന സെൻറ് ജോൎജ്ജ് സണ്ടേസ്ക്കൂൾ ഹോളിൽവച്ചു കടമററത്തു പള്ളിവികാരി ദിവ്യശ്രീ ഫാദർ പി. വി. ഐസക്ക് അവർകളുടെ അദ്ധ്യക്ഷതയിൽ പൂർവ്വാധികം ഭംഗിയായി നടത്തപ്പെട്ടു.

മാർ ഇഗ്നാത്യോസ് സ്മാരകസംഘം: ആവണങ്ങോട്ടു സ്ഥാപിച്ചിരിക്കുന്ന മാർ ഇഗ്നാത്യോസ് സ്മാരകസംഘത്തിൻെറ ഒരു

ശാഖയും മാർ ഇഗ്നാത്യോസ് സണ്ടേസ്ക്കൂൾ എന്ന അഭിധാനത്തിൽ ഒരു സണ്ടേസ്ക്കൂളും വേങ്ങൂർകരയിൽ സംഘം പ്രസിഡണ്ട ദിവ്യശ്രീ എം. കെ. പൌലൂസ് കത്തനാർ അവർകളുടെ നേതൃത്വത്തിൽ ആരംഭിച്ചിരിക്കുന്നു. ഇതു അകപ്പറമ്പു അങ്കമാലി ഇടവകയിലെ ഏഴാമത്തെ സണ്ടേസ്ക്കൂൾ ആണെന്നറിയുന്നു.

ഒരു സമ്മാനദാനം: അരീപ്പറമ്പു സെൻറ്തോമസ സണ്ടേസ്ക്കൂളിലെ സമ്മാനദാനം മേടം 26-ാനു- ഞായറാഴ്ച കോട്ടയം മുതലായ ഇടവകകളുടെ നി. വ. ദി. ശ്രീ മീഖായേൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലിത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടിരിക്കുന്നു. അദ്ധ്യക്ഷൻതിരുമേനിയെ വെള്ളിക്കുരിശുകൾ, മുത്തുക്കുടകൾ, വെട്ടുക്കുടകൾ, കൊടികൾ മുതലായ അനവധി പള്ളിസാമാനങ്ങളോടും ബാൻറ്, നാഗസ്വരം, ഉരുട്ടുചെണ്ട മുതലായ വാദ്യഘോഷങ്ങളോടും വമ്പിച്ച ഒരു ജനാവലിയുടെ അകമ്പടിയോടും കൂടിയ കേമമായ ഒരു എതിരേല്പോടു കൂടിയാണ് സണ്ടേസ്ക്കൂൾ ഹോളിലേക്കു കൊണ്ടുവന്നതു. മലങ്കര സണ്ടേസ്ക്കൂൾ അസോസ്യേഷ്യൻ വകയായി ഈ സണ്ടേസ്ക്കൂളിലെ മൂന്നാം ക്ലാസ്സിലെ ഒന്നാംസമ്മാനാർഹനുള്ള സമ്മാനവും ഈ സന്ദർഭത്തിൽ അദ്ധ്യക്ഷൻെറ തൃക്കരങ്ങളാൽ നൽകപ്പെട്ടു എന്നുള്ളതും പ്രത്യേകം പ്രസ്താവ്യമാണ്.

പ്രസംഗയോഗങ്ങൾ: അരീപ്പറമ്പു സണ്ടേസ്ക്കൂൾ ഹോളിൽവച്ചു മേടം 26—27 എന്നീ തീയതികളിൽ വന്ദ്യ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ദിവ്യശ്രീ വെട്ടിക്കുന്നേൽ കുര്യാക്കോസ് കത്തനാർ അവർകൾ ചില പ്രസംഗങ്ങൾ നടത്തുകയുണ്ടായി. അവ റീത്തു പ്രസ്ഥാനക്കാർ കുറെ ദിവസം മുമ്പു അവിടങ്ങളിൽ നടത്തിയ പ്രചരണവേല നിമിത്തം പരമാർത്ഥികളായ ജനങ്ങളിൽ ചെലുത്തിയ വിഷബീജങ്ങളെ പാടെ നശിപ്പിക്കത്തക്കവയായിരുന്നു.

# പരസ്യങ്ങൾ.

—:*:—

## പുതിയ പടങ്ങൾ

കാലംചെയ്ത പാത്രിയക്കീസുബാവാ തിരുമനസ്സിലെ പടം
വില ചക്രം 3

ഇപ്പോഴത്തെ സിംഹാസനഭരണാധികാരിയായ മാർ അപ്രേം സേവേറിയോസ് മെത്രാപ്പോലീത്തായുടെ പടം. ചക്രം 2

അമേരിക്കായിലെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലിത്തായുടെ പടം. ചക്രം 2

പാത്രിയക്കീസുബാവാ തിരുമനസ്സിലെ വിവിധ വർണ്ണങ്ങളോടുകൂടിയ ഛായാപടം തയ്യാറായിവരുന്നു.

## ബേഡ്ജ്കൾ

വിശുദ്ധ പാത്രിയക്കീസുബാവാ തിരുമനസ്സിലെ ഛായാപടമുള്ള ബേഡ്ജ്കൾ വില്പാൻ തയ്യാറുണ്ടു. വില 2 ണ മാത്രം.

— * —

## അടുത്ത ഭാഗ്യവിൽപന.

1108 ധനു 10-ാനു- നടത്തുന്നതാണു. ചുരുങ്ങിയ സമ്മാനം 2 ചക്രത്തിന്റെ പുസ്തകമായിരിക്കും. 2 ചക്രം കൊടുത്തു ഒരു ററിക്കററു വാങ്ങിയവർക്കു രണ്ടു ചക്രത്തിന്റെയെങ്കിലും ഒരു പുസ്തകം കിട്ടാതെ വരുന്നതല്ല. അങ്ങിനെ ഈ ഭാഗ്യവില്പനയിൽ ചേരുന്നവർ ആരും നഷ്ടപ്പെടേണ്ടിവരുന്നതല്ല. വിശ്വസ്തന്മാരായ ഏജണ്ടുമാർ പക്കൽനിന്നു ററിക്കററുകൾ വാങ്ങേണ്ടതാണു.

പുതിയ ററിക്കററുബുക്കുകൾ ആവശ്യമുള്ളവർ ഉടനെ അപേക്ഷിക്കുക. മൂന്നു ററിക്കററുബുക്കുകൾ ചിലവാക്കി മൂന്നു രൂപയും കൗണ്ടർരസീതും അയച്ചു തരുന്നവർക്കും ഏററവും കൂടുതൽ ററിക്കററുകൾ ചിലവാക്കുന്നവർക്കും പ്രത്യേകം സമ്മാനങ്ങൾ ഉണ്ടായിരിക്കുന്നതാണ്.

—:*:—

സഭാ സംബന്ധമായ

# ലഘുലേഖകൾ

—:*:—

**1. മലങ്കരസഭയും കാതോലിക്കാ സ്ഥാപനവും.**

ഇപ്പോഴത്തെ കാതോലിക്കാസ്ഥാപനത്തിന്റെ അസാധുത്വത്തെ തെളിയിക്കുന്ന വിശ്വാസയോഗ്യങ്ങളായ അനവധി രേഖകൾ അടങ്ങിയ്യ വിലചക്രം ൩൪

**2. അബ്ദുൽമിശ്ഹായും കാതോലിക്കാസ്ഥാപനവും**

വിശുദ്ധ സഭയുടെ വിശ്വാസം, പട്ടത്വനിലനിൽപ്പു മുതലായ വിവിധ വിഷയങ്ങളെക്കുറിച്ചു കാനോൻ മുതലായ പുസ്തകസാക്ഷികൾ സഹിതം വിശദമായി പ്രതിവാദിച്ചിട്ടുള്ളതു. വില ചക്രം 1

**3. ഒരു അഭിമുഖസംഭാഷണം.**

ധനു 16-ാംനു- പാണമ്പടിപള്ളിയിൽവച്ചു പാത്രിയക്കീസുബാവാ തിരുമനസ്സുകൊണ്ടും മലങ്കരമെത്രാപ്പോലീത്തായും തമ്മിൽ നടന്നതും മട്ടീൻ യാത്രാരഹസ്യങ്ങൾ, കാതോലിക്കാസ്ഥാപനം മുതലായ പല പ്രധാന സംഗതികളേയും സ്പർശിക്കുന്നതുമായ ഒരു സംഭാഷണം. ചക്രം ൽ

**4. കാതോലിക്കായും കാതോലിക്കാ സ്ഥാപനവും.**

പാത്രിയക്കീസുബാവാ തിരുമനസ്സിലെ ഛായാപടത്തോടുകൂടിയ്യ. ചക്രംവ

---

# സണ്ടേസ്ക്കൂൾ വായനപുസ്തകങ്ങൾ

—:*:—

7—ാംക്ലാസ്: മാർ അന്തോനിയോസിന്റെ ചരിത്രം. ചക്രം 5
6—ാംക്ലാസ്: മാർ ഇഗ്നാത്യോസിന്റെ ചരിത്രം. ചക്രം 3
5—ാംക്ലാസ്: മാർ അപ്രേമിന്റെ ചരിത്രം. ചക്രം 3
4—ാംക്ലാസ്: സെബസ്തിയിലെ നാല്പതു സഹോദരന്മാർ. ചക്രം 1½
3—ാംക്ലാസ്: മാർ ബസേലിയോസ് ചക്രം 2
2—ാംക്ലാസ്: മത്തശ്മൂനിയും അവളുടെ ഏഴു മക്കളും ചക്രം 1
എല്ലാ ക്ലാസ്സിലേക്കും പൊതുവിൽ: മാർ കുറിയാക്കോസ് സഹദാ. ചക്രം 1½

—*—

# ചുരുക്കം പ്രതികൾ.

താഴെ കാണുന്ന പുസ്തകങ്ങളുടെ ചുരുക്കം പ്രതികൾ കൈവശമുണ്ടു. ആവശ്യക്കാർ ഇച്ഛാഭംഗത്തിന്നിടയാകാതിരിപ്പാൻ ഉടൻ അപേക്ഷിക്കുക.

1. കബ്ബാനതക്സാ:—

സുറിയാനിയിൽനിന്നു തർജ്ജമ ചെയ്യതു. പോക്കററ് പതിപ്പു. കലിക്കൊ ബൈണ്ടു. വില 8 അണ.

2. അദ്ധ്യാത്മഗീതങ്ങൾ:

കെ. വൈ. പാവു അവർകളാൽ കൂട്ടിച്ചേർക്കപ്പെട്ടതു. 417 പാട്ടുകൾ. കലിക്കൊ ബൈണ്ടു വില 6 അണ.

3. കൊഹനൈത്താ കന്തീലാ.

സുറിയാനിയിൽനിന്നു തർജ്ജമ ചെയ്യതു. മുൻവില 8 ണ. ഇപ്പോഴത്തെ വില 3 ണ.

4. Imitation of Christ. Gem edition.

Very attractive binding-12 as.

5. പാത്രിയക്കീസുബാവാ തിരുമനസ്സിലെ ബേഡ്ജുകൾ.

മുൻവില 3 അണ. ഇപ്പോഴത്തെ വില 2 ണ.

മാനേജർസിറിയൻക്രിസ്ത്യൻ ബുക്കഡിപ്പൊ
കുന്നംകുളം.

—:*:—

# മലങ്കര സഭാമിത്രം

പാവനവും പരിശുദ്ധവുമായ അന്ത്യോഖ്യാ സിംഹാസനത്തെയും, സഭയുടെ കാതലായ ഉപദേശങ്ങളേയും അലങ്കോലപെടുത്തുന്നതിനു സദാ ഉററു പരിശ്രമിച്ചുകൊണ്ടിരിക്കുന്ന സമുദായ ദ്രോഹികളുടെ അഹങ്കാരത്തെ ഉന്മൂലനം ചെയ്യും, സമുദായകാര്യങ്ങളെ സംബന്ധിച്ച ചില പത്രങ്ങൾ പ്രസിദ്ധപ്പെടുത്തുന്ന തെററിധാരണകളെ ഇല്ലായ്മ ചെയ്യും, "പൂച്ചയില്ലാത്തിടത്തു എലി വെളിച്ചപ്പാടു" എന്ന മട്ടിൽ വ്യാജപ്രസ്താവനകളെ പറപ്പിച്ചുകൊണ്ടിരിക്കുന്ന ചില പത്രലേഖനങ്ങളെ ഖണ്ഡിച്ചും പ്രൌഢതരങ്ങളായ ഉപന്യാസങ്ങൾ, രാജ്യകാര്യങ്ങൾ, അന്ത്യോഖ്യാ വാർത്തകൾ മുതലായവയെക്കുറിച്ചു പ്രസിദ്ധപ്പെടുത്തിയുംവരുന്ന "മലങ്കര സഭാമിത്രം" മാസികയുടെ വരിക്കാരായി ഇന്നുതന്നെ ചേരുവിൻ!

മുൻകൂർ ഒരു രൂപായെങ്കിലും അയക്കാതെ മാസിക അയച്ചു കൊ[illegible]ന്നതല്ല.

മാനേജർ, മലങ്ക[illegible] സഭാമിത്രം.
SAM[illegible] [illegible]ാന്നി

# ചില വിശിഷ്ട പുസ്തകങ്ങൾ

—:*:—

1. മാതൃകാഭവനം.

ഗ്രന്ഥകർത്താവ്: മിസ്ററർ കെ. സി. പീററർ, ബി. ഏ.

ശുചിത്വം, അതിഥിസൽക്കാരം, കുഡുംബാംഗങ്ങൾ തമ്മിലുള്ള സൌഹാർദ്ദമായ പെരുമാററം, കുട്ടികളെ വളർത്തേണ്ടും സമ്പ്രദായം, കുഡുംബാരാധന മുതലായവയെപ്പററിയുള്ള അനവധി ഉപദേശങ്ങളും ദൃഷ്ടാന്തങ്ങളും ചെറുകഥകളും അടങ്ങിയ ഈ പുസ്തകം യഥാർത്ഥവും സൌഭാഗ്യകരവും അനുഗ്രഹപ്രദവുമായ കുഡുംബജീവിതം നയിക്കുന്നതിന്നു ഏററവും വലിയ ഒരു സഹായിയാണ്. വില 6 അണ.

2. ശിശുസ്നാനം.

ഗ്രന്ഥകർത്താവു: ദിവ്യശ്രീ രാമനാട്ടു പത്രോസുകത്തനാർ.

അപ്പോസ്തോലസഭയിൽ നടത്തിവരുന്ന ശിശുസ്നാനത്തിന്നെതിരായി ചില നവീന പ്രസ്ഥാനക്കാർ പ്രചരിപ്പിക്കുന്ന അബദ്ധോപദേശങ്ങളെ പാടെ തകർത്തു ശിശുസ്നാനത്തിൻെറ സാധുത്വത്തെ വേദാനുസരണം തെളിയിക്കുന്ന ഒരു വിശിഷ്ടപുസ്തകം ഇതാ അച്ചടിച്ചു തെയ്യാറായിരിക്കുന്നു. ക്രിസ്ത്യാനികളായ എവരും ഈ പുസ്തകം വായിച്ചറിയേണ്ടതാണു. വില 3-ണ.

ഈ പുസ്തകത്തിൻെറ പ്രചാരത്തെ ഉദ്ദേശിച്ചു ഈ പുസ്തകത്തിൽ ഞങ്ങളുടെ ഒരു പുസ്തകപ്രചരണററിക്കററു ചേർത്തിട്ടുണ്ടു. ആയതു ഉപയോഗപ്പെടുത്തുന്നവർക്കു പകുതി വിലയ്ക്കു ചില പുസ്തകങ്ങൾ ഈ ഡിപ്പോവിൽനിന്നു അയച്ചുകൊടുക്കുന്നതായിരിക്കും.

3. പൂർവ്വീക സഭാപിതാക്കന്മാരും പൊതുസുന്നഹദോസുകളും.

ഗ്രന്ഥകർത്താവു: ദിവ്യശ്രീ പി. പി. യൌസേഫ് കത്തനാർ.

1905—ൽ പ്രസിദ്ധപ്പെടുത്തിയ ഈ വിശിഷ്ട പുസ്തകത്തിൻെറ രണ്ടാംപതിപ്പു ഇതാ അച്ചടിച്ചു തയ്യാറായിരിക്കുന്നു.

വില അണ 6.

4. വി. പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ ചരമചരിത്രം.

വിശുദ്ധ പിതാവിൻെറ ഛായാപടത്തോടുകൂടിയതു. അയ്യമ്പിള്ളിൽ മിസ്റ്റർ പി. ജെ. കുറിയാക്കോസിനാൽ രചിക്കപ്പെട്ടതു. വില ചക്രം 2.

—:*:—

Reg No. M. 2583 & C. 106

1107 ഇടവം 22-ാനു- നടത്തിയ

# ഭാഗ്യവിൽപന

## സമ്മാനലിസ്റ്റ്

ഒന്നാംസമ്മാനം:

1823. മിസ്ററർ ററി. വി. അയ്യപ്പ്, മണ്ണുത്തൂർ, പാമ്പാക്കട. 10 ക.

രണ്ടാംസമ്മാനം:

1509. മിസ്ററർ പി. വറുഗീസ് പാപ്പി, പാവുകര, മല്ലപ്പള്ളി. 5 ക.

മൂന്നാംസമ്മാനം:

2455. മിസ്ററർ സി. ഐ. താരു, കിഴക്കെത്തറുങ്ങാടി, കുന്നംകുളം. 2 ക.

നാലാംസമ്മാനം:

1443. മിസ്ററർ വി. എം. വറുഗീസ്, ഓണക്കൂർ, പമ്പാക്കട. 1 ക.

8 അണയുടെ സമ്മാനാർഹന്മാരുടെ നമ്പറുകൾ, 333, 2210.

4 അണയുടെ സമ്മാനാർഹന്മാരുടെ നമ്പറുകൾ, 1782, 1353, 1718, 2615, 2315, 1182, 324, 811, 1080. 1982.

3 അണയുടെ സമ്മാനാർഹന്മാരുടെ നമ്പറുകൾ, 2175, 1181, 1137, 1513, 1907, 2574, 1064, 1583, 93A, 2340, 1512, 1648, 2176, 1624, 813, 1500, 903, 1981, 1066, 1419, 881, 332. 2159, 2620, 1368.

മേൽകാണിച്ച സമ്മാനങ്ങൾക്കും പുറമെ 3 ചക്രത്തിൻെറ 100 സമ്മാനങ്ങളും 2 ചക്രത്തിൻെറ 684 സമ്മാനങ്ങളും നൽകപ്പെടുന്നുണ്ട.

ഏററവും കൂടുതൽ ററിക്കററുകൾ ചിലവാക്കിയതിന്നുള്ള സമ്മാനം സ്ലീബാമാസൻ ഡോക്ടർ പി. പി. വർക്കി (H) L. M. S. അവർകൾക്കാണ്. 3 ററിക്കററുബുക്കുകൾ ചിലവാക്കി 3 രൂപ അയച്ചുതന്നിട്ടുള്ള ഏജണ്ടുമാക്കും പതിവുപോലെ പ്രത്യേക സമ്മാനം നൽകപ്പെടുന്നുണ്ട.

ഇനിയത്തെ ഭാഗ്യവിൽപന 1108 ധനു 10-ാനു- നടത്തുന്നതായിരിക്കും.

മാനേജർ,

സിറിയൻ ക്രിസ്ത്യൻ ബുക്കുഡിപ്പോ,

22–10–1107 കുന്നംകുളം.

Edited, printed and published by C. I. Jac[illegible] at the A. R. P. Press, Kunnamkulam.